# THE CHURCH WEEKLY

വാല്യം 15 | 1961 ജൂൺ 4 | ലക്കം 21

**THOUGHT FOR THE WEEK**

How soon are those streets made clean, where every one sweeps against his own door.

—Thomas Fuller.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ജൂൺ 4 പെന്തെക്കോസ്തിനു ശേഷം രണ്ടാം ഞായറാഴ്ച

6 യൂയാക്കിം മാർ ഈവാനിയോസ് (പരുമല)

11 മാർ ബർത്തുൽമായി ശ്ലീഹാ. പെന്തെക്കോസ്തിനുശേഷം മൂന്നാം ഞായറാഴ്ച

## ചർച്ച് വീക്കിലി വരിസംഖ്യ

| | രൂ. | ന. പൈ |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒറ്റപ്രതി | | 13 |
| ഇൻഡ്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി
കോട്ടയം.

# പത്തനംതിട്ട കാതോലിക്കേററ് കോളേജ്

മലങ്കര സുറിയാനി സമുദായത്തിന് അഭിമാനിക്കാൻ വകയുള്ള പല വിദ്യാലയ സ്ഥാപനങ്ങളുണ്ട്. എം. ഡി., എം. ജി. എം. മുതലായ സ്കൂളുകൾ ക്രൈസ്തവേതര സമുദായങ്ങൾ വിദ്യാഭ്യാസരംഗത്തു പ്രവേശിക്കുന്നതിനു വളരെ മുമ്പ് സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. ഈ സ്കൂളുകളിലെ പൂർവ്വവിദ്യാർത്ഥികളായ പലരും, നായർ, ഈഴവ, മുസ്ലീം സമുദായങ്ങളിലെ പ്രശസ്ത നേതാക്കന്മാരായുണ്ട്. അവക്ക് മാതൃവിദ്യാലയങ്ങളോടുള്ള ഭക്തിയും കൂറും വളരെയാണുതാനും. എന്നാൽ ഈ സ്കൂളുകൾ ആരംഭിച്ചു നടത്തപ്പെട്ട തലമുറയെക്കാൾ ഇന്നു സ്ഥിതിഗതികൾ പാടെ മാറിയിട്ടുണ്ട്. ജനങ്ങളിൽ ഗണനീയമായ ഒരു വിഭാഗമെങ്കിലും പ്രൈവററ് സ്കൂളുകൾ ഇനിയും ആവശ്യമില്ലെന്നു പറയത്തക്കവണ്ണം വിദ്യാലയങ്ങളുടെ മാനേജ്മെൻറുകൾ പല തകരാറും കാണിക്കുന്നതായി ജനകീയ പരാതികൾ ഉണ്ടായി. അതിനെത്തുടർന്നുണ്ടായ വിദ്യാഭ്യാസനിയമ പരിഷ്ക്കാരത്തിൻെറ ഫലം, കേരളത്തിൽ പ്രശസ്തമായി ദശാബ്ദങ്ങളായി നടത്തിപ്പോന്ന പല സ്കൂളുകൾ ഉൾപ്പെടെ എല്ലാ പ്രൈവററ് സ്കൂളുകളും ഗവർമെൻറിൻെറ 95 ശതമാനം നിയന്ത്രണത്തിലായി എന്നുള്ളതാണ്.

മലങ്കര സുറിയാനി സമുദായവും ഇതര സമുദായങ്ങളെപ്പോലെ കോളേജ് വിദ്യാഭ്യാസ സേവനത്തിന് തയ്യാറായതു് അടുത്ത കാലത്താണ്. രണ്ടു കോളേജുകൾ സമുദായം ആരംഭിച്ചു നടത്തിപ്പോരുന്നുണ്ട്. യാക്കോബായ സുറിയാനിക്കാരുടെ രണ്ടു പ്രബല കേന്ദ്രങ്ങളായ പത്തനംതിട്ടയും കോതമംഗലത്തുമാണ് അവ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. ഇവയിൽ പത്തനംതിട്ട കോളേജിൻെറ ഒരു പ്രത്യേകത [illegible] ഞങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചതുകൊണ്ടാണ് ഈ ലേഖനം എഴുതുന്നതു്. അവിടെ നിയമിക്കപ്പെടുന്ന പ്രിൻസിപ്പാളന്മാരിൽ ആക്കും ഒന്നോ രണ്ടോ കൊല്ലത്തിൽ കൂടുതൽ ജോലിചെയ്യാൻ സാധിക്കയില്ലെന്നുള്ളതാണ് ആ പ്രത്യേകത. ഒരു റഷ്യൻ സഭാംഗമായ ഡോക്ടർ സർണോവിന് മാത്രമേ അദ്ദേഹം സമ്മതിച്ച രണ്ടുകൊല്ലം തികച്ചും അവിടെ പ്രിൻസിപ്പൽ സ്ഥാനം വഹിക്കുവാൻ സാധിച്ചിരുന്നുള്ളു. മററു നാട്ടുകാരായി വന്നവരെല്ലാം ഒന്നോ രണ്ടോ കൊല്ലത്തിനുശേഷം സ്ഥലം വിടേണ്ടിവരുന്ന ഒരനുഭവം തുടർച്ചയായി അവിടെ നേരിട്ടുകൊണ്ടിരിക്കുന്നു.

എന്താണതിൻെറ കാരണമെന്നുള്ളതു് ഒരു ചോദ്യചിഹ്നമായി നില്ക്കുന്നു. അവിടെ എത്തുന്ന പ്രിൻസിപ്പാലന്മാരെല്ലാം കൊള്ളരുതാത്തവരാണോ? കേരളത്തിലെ ഒരു സുപ്രശസ്തസ്ഥാപനമായ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൻെറ പ്രിൻസിപ്പൽ സ്ഥാനം പ്രശസ്തമായി വഹിച്ചുപേരെടുത്ത ശ്രീ ററി. ബി. നൈനാൻ, കോൺപൂരിലെ ക്രൈസ്റ്റ് ചർച്ച് കോളജിലെ പ്രിൻസിപ്പൽ എന്നുള്ള നിലയിൽ പ്രശസ്തിയും ജനസമ്മതിയും ആർജ്ജിച്ചുകൊണ്ടിരിക്കുന്ന ശ്രീ നൈനാൻ ഏബ്രഹാം മുതലായവർ പത്തനംതിട്ട കോളജിൽ നിന്നു ഇറങ്ങിപ്പോകേണ്ടിവന്നിരിക്കുന്ന പ്രിൻസിപ്പൽമാരുടെ ഗണത്തിൽ പെടുന്നതുകൊണ്ട് പ്രിൻസിപ്പൽമാരുടെ കുററമാണ് അവിടത്തെ അവസ്ഥാവിശേഷത്തിനു് കാരണമെന്നു വിചാ

രിക്കുവാൻ വിഷമം തോന്നുന്നു. All is not well with the state of Denmark എന്നു ഷേക്സ്പീയർ പറഞ്ഞതു പോലെ എന്തോ തകരാറു് ഈ കോളജിനു വന്നു ഭവിച്ചിട്ടുണ്ടെന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. ആ തകരാറു് എന്താണെന്നു മനസ്സിലാക്കി പരിഹാരം കാണുവാൻ ഭാരവാഹികൾ ശ്രമിക്കാത്തപക്ഷം നല്ല ഒരു സ്ഥാപനം പരാജയപ്പെട്ട സമ്പ്രദായത്തിനു് നഷ്ടപ്പെടാൻ ഇടയാക്കുകയായിരിക്കും ഫലം.

പത്തനംതിട്ട കോളജ് സന്ദർശിക്കുന്ന ആരെയും ആകർഷിക്കുന്ന ഒരു പ്രത്യേകതയുണ്ടു്. കോളജ് വളപ്പിന്റെയും കെട്ടിടസമൂഹങ്ങളുടെയും മദ്ധ്യത്തിലാണു് തുമ്പമൺ ഭദ്രാസനത്തിന്റെ ഇടവക മെത്രാപ്പോലീത്തായുടെയും അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ബേസിൽ ദയറായുടെയും കേന്ദ്രസ്ഥാനം. കോളജ് ഭരണം നിർവഹിക്കുന്നതു് കോളജ് ഗവർണിംഗ് ബോർഡിന്റെ വൈസ് പ്രസിഡന്റുകൂടെയായ അഭിവന്ദ്യതിരുമേനിയാണോ, അതോ പ്രിൻസിപ്പലാണോ എന്നു് ആർക്കും സംശയം തോന്നും. ഔപചാരികമായി സ്റ്റാഫിന്റെയും വിദ്യാർത്ഥികളുടെയും ശിക്ഷണവും, ഭരണവുമെല്ലാം പ്രിൻസിപ്പലിലാണെങ്കിലും, കോളജിന്റെ പരമാധികാരിയായ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രതിനിധിയെന്ന നിലയിൽ ആ കോളജിന്റെ നടുക്കു് താമസമുറപ്പിച്ചിരിക്കുന്ന മെത്രാപ്പോലീത്താ തിരുമേനിയുടെ സാന്നിദ്ധ്യവും ഇടപാടുകളും ഒരു ദ്വിഭരണപ്രതീതിയാണു് ഒരു സന്ദർശകനു് നൽകുന്നതു്. പോരെങ്കിൽ, സ്റ്റാഫംഗങ്ങളും ദയറാ അംഗങ്ങളും പല വിധത്തിലുള്ള ക്ലിക്കു പ്രവർത്തനങ്ങളിൽ ഏർപ്പെടാനുള്ള സാഹചര്യങ്ങൾ അവിടെ ഇണങ്ങിച്ചേർന്നിട്ടുണ്ടു്. ഈ പശ്ചാത്തലത്തിൽ അവിടെ ഏതു ടി. ബി. നൈനാനോ, നൈനാൻ ഏബ്രഹാമൊ വന്നാലും, ആ കോളജിന്റെ നടത്തിപ്പു ശരിയാകാൻ ബുദ്ധിമുട്ടുമെന്നുള്ളതു് ഇതുവരെയുള്ള പ്രിൻസിപ്പൽ നിയമനചരിത്രം തെളിയിക്കുകയാണു്. അഭിവന്ദ്യതിരുമേനി വളരെ സദുദ്ദേശത്തോടുകൂടി കോളജിന്റെ നന്മയ്ക്കു വേണ്ടിയാണെന്നുള്ള ബോധത്തിൽ പലതിലും ഏർപ്പെട്ടുവെന്നു വരാം.

ഏർപ്പെടാൻ ബാദ്ധ്യസ്ഥനമാണു്. പക്ഷെ, ഒരു സ്ഥാപനത്തിൽ രണ്ടു തുല്യ അധികാരപ്രയോഗങ്ങൾ വരുന്നതു് ഒരിക്കലും ഭരണപരമായ ഒരാശാസ്യനിലയല്ല. തിരുമേനിയും ബേസിൽദയറായും ആ സ്ഥാനത്തു തുടരണമെങ്കിൽ തിരുമേനി പ്രിൻസിപ്പൽ സ്ഥാനം ഏറ്റെടുക്കുകയായിരിക്കും ഭേദം. അതിനു് യൂണിവേഴ്സിററി സമ്മതിക്കുന്നപക്ഷം, പത്തനംതിട്ട കോളജിലെ കുഴപ്പങ്ങൾ അവസാനിപ്പിക്കുവാൻ അതൊരു മാർഗ്ഗമാണു്. പ്രിൻസിപ്പൽസ്ഥാനം ഏറ്റെടുക്കുവാൻ നിവൃത്തിയില്ലാത്തപക്ഷം ആ കോളജിന്റെ ഭാവിയേയും ശരിയായ പ്രവർത്തനത്തെയും കരുതി തിരുമേനിയും ദയറായും വേറെ ഏതെങ്കിലും സൗകര്യപ്രദമായ ഒരു സ്ഥാനത്തേക്കു മാറുന്നകാര്യം ഗൗരവമായി ആലോചിക്കേണ്ടതാണു്. ആവശ്യമുള്ളപ്പോൾ ഭരണസമിതിയിൽ അദ്ധ്യക്ഷസ്ഥാനം വഹിക്കാൻ മാത്രം അവിടെ എത്തിയാൽ തിരുമേനിക്കു നിഷ്പക്ഷമായി കാര്യങ്ങൾ വീക്ഷിക്കാനും, ക്ലാസ്സ്റൂമിൽനിന്നുപോലും ഇടയ്ക്കു ഓടി എത്തുന്ന ഉപജാപകവൃന്ദത്തിൽനിന്നു രക്ഷപെടാനും സാധിക്കും, ദൈനംദിന ഭരണകാര്യങ്ങൾ ശ്രദ്ധിച്ചുകൊണ്ടും, പ്രിൻസിപ്പാലിനെപ്പററി മുൻവിധിയോടുകൂടിയുള്ള റിപ്പോർട്ടുകൾ മണിക്കൂറുതോറുംഓരോ ക്ലിക്കുകാരിൽനിന്നു കേട്ടുകൊണ്ടും അവിടെ കഴിയുന്നതിന്റെ ഫലം വളരെ സദുദ്ദേശങ്ങളുള്ള ഒരു തിരുമേനി തന്നെയായാലും വഴിതെററിപ്പോകാൻ ഇടയാക്കുകയാണു്.

---

# ക്രിസ്തുമതവും കമ്മ്യൂണിസവും

ഫാദർ കെ. ഒ. തോമസ് എം. എ.

(റവ. ഫാദർ കെ. ഒ. തോമസ്, നിരണത്തു ചേർന്ന മലങ്കരസഭയുടെ യുവജന പ്രസ്ഥാനം വാർഷികത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹമാണു് താഴെ ചേർക്കുന്നതു്.)

ലോകത്തിൽ ഏററവും ശക്തിയോടെ പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന ഒരു ഡൈനമിററു് ഫോഴ്സ് ആണു് കമ്മ്യൂണിസം. ഇന്ത്യയിലും കേരളത്തിലും കമ്മ്യൂണിസ്റ്റുകാർ എണ്ണത്തിൽ കുറവാണെന്നു മാത്രം. കേരളത്തിലെ 28 മാസത്തെ ഭരണത്തിനു ശേഷം കമ്മ്യൂണിസം പരാജയപ്പെട്ടുമാറിയിരിക്കുന്നെന്നു പറയുന്നതു ശരിയല്ല. മുന്നേറേണ്ട പദ്ധതികൾക്കു രൂപം കൊടുത്തുകൊണ്ടിരിക്കയാണു്. അതു താമസിയാതെ നമുക്കു കാണ്മാൻ കഴിയുകയും ചെയ്യും.

കമ്മ്യൂണിസം ക്രിസ്തുമതത്തോടുള്ള ഒരു വെല്ലുവിളിയാണെന്നും, ക്രിസ്ത്യാനികളുടെ മേലുള്ള ന്യായവിധിയാണെന്നും രണ്ടു് അഭിപ്രായങ്ങൾ ചിന്തകന്മാർ പറയാറുണ്ടു്. കമ്മ്യൂണിസത്തിന്റെ വെല്ലുവിളി സ്വീകരിച്ചു മുമ്പോട്ടു പോകേണ്ട ചുമതല ക്രിസ്തുമതത്തിനുണ്ടു്. ആദർശവാദികളായ യുവാക്കന്മാരെ ആകർഷിക്കത്തക്ക വിധം മതങ്ങളുടെ ദൂഷ്യവശങ്ങളെ എടുത്തു കാണിച്ചു പ്രചരണം നടത്തുകയാണു് കമ്മ്യൂണിസം ചെയ്യുന്നതു്. അതുകൊണ്ടാണു് അനേകം ക്രിസ്ത്യാനികൾ കമ്മ്യൂണിസത്തിലോട്ടു പോയിട്ടുള്ളതു്.

മനുഷ്യനെ നിയന്ത്രിക്കുന്നതു് ഭൗതികവും സാമ്പത്തികവും ആയ ചുററുപാടാണെന്നതിനാൽ ലോകമെങ്ങും ശരിയായ കമ്മ്യൂണിസം വരുമ്പോൾ ക്രിസ്തുമതം താനെ നശിച്ചുകൊള്ളുമെന്ന താത്വികവും, വർഗ്ഗവർണ്ണരഹിതമായ സമുദായ സൃഷ്ടിയെന്ന പ്രായോഗികവും ആയ രണ്ടു വശങ്ങളാണു് കമ്മ്യൂണിസത്തിനുള്ളതു്. മതത്തിനു കമ്മ്യൂണിസത്തോടു വിട്ടുവീഴ്ചയില്ലാത്ത എതിർപ്പാണുള്ളതു്. മാർക്സിസം ഭൗതികവാദമാകയാൽ അതു മതത്തിനു സർവഥാ എതിരാണു്. നിരീശ്വരത്വം മാർക്സിസത്തിന്റെ ഒരുഅവശ്യഘടകമാണു്.

(മാർക്സ്, ലെനിൻ, സ്റ്റാലിൻ, തുടങ്ങിയവരുടെ പുസ്തകങ്ങളിലെ ഉദ്ധരണികൾ പ്രസംഗകൻ വായിച്ചു, മതവിശ്വാസികൾക്കു് കമ്മ്യൂണിസ്റ്റായിരിക്കാൻ കഴിയുകയില്ലെന്നു് അവർ തന്നെ പ്രഖ്യാപിച്ചിട്ടുള്ളതു വിശദീകരിച്ചു.) റഷ്യയിലെ അദ്ധ്യാപകർക്കു നൽകീട്ടുള്ള നിർദ്ദേശം, മതകാര്യങ്ങളിൽ നിഷ്പക്ഷത പാലിക്കരുതെന്നും, അവർ പാർട്ടിയുടെ തത്വങ്ങളാൽ നയിക്കപ്പെട

(ശേഷം 5-ാം പേജിൽ)

# കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ഭരണഘടനയും

റവ. വി. ജോർജ്ജ്, നെടുമാവ്

"മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും കാതോലിക്കാ തെരഞ്ഞെടുപ്പും" എന്ന ശീർഷകത്തിൽ കഴിഞ്ഞ ഏപ്രിൽ 30-ാംതീയതിയിലെ ചർച്ച് വീക്ക്‌ലിയിൽ ശ്രീ വി. ഓ. എബ്രഹാം പ്രസിദ്ധം ചെയ്തിരുന്ന ലേഖനത്തിലെ പ്രതിപാദ്യം സാധാരണ ജനങ്ങളിൽ തെററിദ്ധാരണ ഉളവാക്കാൻ പോരുന്നതാണെന്നു തോന്നിയതിനാലാണ് ഈ ലേഖനം എഴുതാൻ ഞാൻ നിർബ്ബന്ധിതനായതു്.

"കാതോലിക്കാസ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരാളിൽത്തന്നെ സ്ഥിതി ചെയ്യുന്നതു സാമാന്യനീതിക്കും കാനോനിക നിയമത്തിനും അനുയോജ്യമാണോ എന്നു ശാന്തമായി ആലോചിക്കുവാൻ" ആവശ്യപ്പെട്ടുകൊണ്ടാണ് ശ്രീ എബ്രഹാം ലേഖനം ആരംഭിച്ചിരിക്കുന്നതു്. രണ്ടു സ്ഥാനങ്ങളും രണ്ടു പേരിലായിരിക്കണം എന്നാണ് ശ്രീ എബ്രഹാമിന്റെ അഭിപ്രായം. എന്നാൽ രണ്ടു സ്ഥാനവും ഒരാളിൽ തന്നെ ആയിരിക്കുന്നതിൽ അകാനോനികത യാതൊന്നുമില്ല തന്നെ. "പൗരസ്ത്യദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു് ഇനിമേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു് മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്നു പ്രസ്താവിക്കപ്പെടുകയും ചെയ്യണം." (ഹൂദായ കാനോൻ 7-ാം കെപ്പ. 1-ാം പാസോക്കാ. നിഖ്യാ) എന്ന കാനോൻ നിയമത്തിന്റെ വെളിച്ചത്തിൽ മലങ്കരയിലെ വലിയ മെത്രാപ്പോലീത്തായായ മലങ്കര മെത്രാപ്പോലീത്താ കാതോലിക്കാ സ്ഥാനം കൂടി വഹിക്കുന്നതിലോ പൗരസ്ത്യ കാതോലിക്കാ മലങ്കര മഹാമെത്രാസനത്തിന്റെ (പ്രോവിൻസിന്റെ) മെത്രാപ്പോലീത്താ കൂടി ആയിരിക്കുന്നതിലോ എന്തു് അകാനോനികതയാണുള്ളതെന്നു മനസ്സിലാകുന്നില്ല, എന്നല്ല അതു തികച്ചും കാനോനികവുമാണ്, റോമിലെ മെത്രാൻ പാപ്പാ എന്നു പ്രഖ്യാപിക്കപ്പെട്ടപ്പോൾ തന്നെ റോമിന്റെ മെത്രാനുംകൂടിയാണെന്നുള്ള വസ്തുത എല്ലാവർക്കും അറിവുള്ളതാണല്ലോ.

കാതോലിക്കാസ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും രണ്ടു പേർ വഹിക്കുന്നതിനെ മലങ്കര സഭയുടെ നിലവിലുള്ള ഭരണഘടന വിരോധിക്കുന്നില്ല. ഒരാൾ ആയിരിക്കുന്നതിനെ എതിർക്കുന്നുമില്ല. ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവാതിരുമനസ്സുകൊണ്ടു വഹിക്കുന്ന മേല്പറഞ്ഞ രണ്ടു സ്ഥാനങ്ങളും വഹിക്കാൻ ഒരാളെ തെരഞ്ഞെടുക്കണമെന്ന് ശ്രീ വി. ഓ. എബ്രഹാം അംഗമായിരിക്കുന്നതും അദ്ദേഹവും കൂടി സന്നിഹിതനായിരുന്നതുമായ മാനേജിംഗ് കമ്മിററി തീരുമാനിച്ചതനുസരിച്ചാണ് അപ്രകാരം കല്പന അയച്ചതു്. അല്ലാതെ ഒരാൾ മതി എന്നു ഭരണഘടന അനുശാസിക്കുന്നതിനാലല്ല, ഭരണഘടന അങ്ങനെ അനുശാസിച്ചിട്ടുമില്ല. മലങ്കരയിലുള്ള സകല പള്ളികളിൽനിന്നും ഭരണഘടന 12-ാം വകുപ്പുപ്രകാരം തെരഞ്ഞെടുക്കപ്പെട്ട് അധികാരപത്രസഹിതം വന്ന പ്രതിനിധികൾ (അസ്സോസിയേഷൻ) തെരഞ്ഞെടുത്ത മാനേജിംഗ് കമ്മിററിയുടെ അഭിപ്രായം സഭ മുഴുവന്റെയും അഭിലാഷത്തിന്റെ പ്രതിഫലനമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

"ഭരണഘടനപ്രകാരം മലങ്കരമെത്രാപ്പോലീത്തായ്ക്കാണു സകല അധികാരങ്ങളും. ഒരു പക്ഷേ ഭരണഘടന ഉണ്ടാക്കിയപ്പോൾ അന്നത്തെ മലങ്കരമെത്രാപ്പോലീത്തായെ ഭയന്നു കാതോലിക്കായെ മലങ്കരമെത്രാപ്പോലീത്തായ്ക്കു കീഴിലായി വാഴിച്ചതായിരിക്കാം. അങ്ങനെയെങ്കിൽ ആ പ്രവൃത്തി കാനോനികമല്ല" എന്നു ശ്രീ എബ്രഹാം പറഞ്ഞിരിക്കുന്നു. യശഃശരീരനായ മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ തൃപ്തിപ്പെടുത്താനോ, മലങ്കര മെത്രാപ്പോലീത്ത എന്ന നിലയിൽ മലങ്കരസഭമേലുള്ള അദ്ദേഹത്തിന്റെ അധികാരാവകാശങ്ങളെ ലാഘവപ്പെടുത്താതിരിക്കാനോ ആണ് ഇപ്പോഴത്തെ ഭരണഘടനയിൽ മലങ്കരമെത്രാപ്പോലീത്തായ്ക്കു വിപുലമായ അധികാരങ്ങൾ — മലങ്കരയാകമാനമുള്ള പള്ളികൾ സന്ദർശിക്കാനും ഇടവകയോഗം വിളിച്ചു കൂട്ടുവാനും മററുമുള്ള അധികാരങ്ങൾ — കൊടുത്തിട്ടുള്ളതു് എന്ന ഒരു ധ്വനിയാണിതിലുള്ളതു്. എന്നാൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി കാലം ചെയ്തു് സുമാർ ഒരു വർഷം കഴിഞ്ഞു 1110-ൽ കോട്ടയം എം. ഡി. സിമ്മനാരിയിൽ കൂടിയ അസ്സോസ്യേഷനാണ് ഈ ഭരണഘടന പാസ്സാക്കിയതു്. അങ്ങനെയുള്ള ഒരു ഭരണഘടനയിൽ മലങ്കരമെത്രാപ്പോലീത്തായ്ക്കു വച്ചിരിക്കുന്ന അധികാരം മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ തൃപ്തിപ്പെടുത്താനായിട്ടുള്ളതല്ല എന്നു വ്യക്തമാണല്ലോ. കാതോലിക്കാസ്ഥാനം മെത്രാപ്പോലീത്താ സ്ഥാനത്തെക്കാൾ ഉന്നതവും മാഹാത്മ്യമേറിയതുമാണ് എന്നുള്ള ശ്രീ എബ്രഹാമിന്റെ അഭിപ്രായം ശരിയാണ്. അതിനു വിരുദ്ധമായി ഒന്നുംതന്നെ ഭരണഘടനയിലില്ല. കാതോലിക്കായുടെ തീരുമാനത്തിന്മേൽ അപ്പീൽ കേൾക്കാനോ, കാതോലിക്കായുടെ മേൽ ശിക്ഷണനടപടി നടത്താനോ മലങ്കര മെത്രാപ്പോലീത്തായ്ക്കു് ഈ ഭരണഘടനപ്രകാരമോ അല്ലാതെയോ അധികാരം സിദ്ധിച്ചിട്ടില്ലാത്ത സ്ഥിതിക്കു് കാതോലിക്കായെക്കാൾ ഉന്നതസ്ഥാനിയായി മലങ്കരമെത്രാപ്പോലീത്തായെ ഭരണഘടന വിഭാവന ചെയ്തിരിക്കുന്നതായി ശ്രീ എബ്രഹാമിനു തോന്നിയതിന്റെ കാരണം എന്താണെന്നു മനസ്സിലാകുന്നില്ല.

മററു മെത്രാപ്പോലീത്തന്മാരെക്കാൾ മലങ്കര മെത്രാപ്പോലീത്തായ്ക്കു കൂടുതൽ അധികാരം ഭരണഘടനയിൽ നൽകപ്പെട്ടിട്ടുണ്ടെന്നു സമ്മതിക്കാം, അതെന്തുകൊണ്ടാണെന്നു ഒരു ചോദ്യത്തിനു് അവകാശമുണ്ടു്. അതിനുത്തരം അദ്ദേഹം മലങ്കര എപ്പാർക്കി (പ്രോവിൻസ്) മുഴുവന്റെയും മെത്രാപ്പോലീത്താ ആകകൊണ്ടാണ്. മലങ്കര സഭ ആദ്യം ഒരു മെത്രാപ്പോലീത്തായാൽ മാത്രം ഭരിക്കപ്പെട്ടിരുന്നു. അതു മലങ്കര മെത്രാപ്പോലീത്തായുമായിരുന്നു. അവരിൽ പലരും ദിവംഗതരാകുന്നതിനുമുമ്പുതന്നെ പിൻഗാമിയെ തെര

ഞെട്ടുത്തു വാഴിക്കയായിരുന്നു ഇവിട്ടത്തെ പതിവു്. മുൻഗാമി അന്തരിച്ചുകഴിയുമ്പോൾ വാഴിക്കപ്പെട്ട പിൻഗാമി ഭരണം ഏറെറടുത്തു നടത്തി വന്നിരുന്നു എന്നതിനു് ശ്രീ ഇ. എം. ഫിലിപ്പിൻെറ ചരിത്രം വളരെയധികം തെളിവുകൾ നൽകുന്നുണ്ടു്.* എന്നാൽ 1843-ൽ മാത്യൂസ് മാർ അത്താനാസ്യോസ്സ് ഇദംപ്രഥമമായി പരദേശത്തു ചെന്നു് ഒരു അന്ത്യോക്യാ പാത്രിയക്കീസിൽ നിന്നും മേല്പട്ടസ്ഥാനം പ്രാപിച്ചു മലങ്കരയിൽ മടങ്ങിയെത്തുകയും തുടർന്നുണ്ടായ ചില സംഭവങ്ങളുടെ ഫലമായി നവീകരണവിഭാഗം ഉടലെടുക്കുകയും ചെയ്തപ്പോൾ ആ നവീകരണപ്രസ്ഥാനത്തെ ചെറുക്കുന്നതിനുവേണ്ടി പുലിക്കോട്ടു മാർ ജോസഫ് ദീവന്നാസ്യോസ്സ് ശീമയിലെത്തി ചരിത്രത്തിൽ രണ്ടാമതായി അന്ത്യോക്യാ പാത്രിയക്കീസിൽ നിന്നും മേല്പട്ടമേററു. മാർ മാത്യൂസ് അത്താനാസ്യോസും പുലിക്കോട്ടു മാർ ദീവന്നാസ്യോസും ഭിന്നചേരികളിലായി നിന്നു പോരാട്ടമാരംഭിക്കുകയും ചെയ്തു. പുലിക്കോട്ടു മാർ ദീവന്നാസ്യോസിൻെറ അപേക്ഷാനുസരണം പത്രോസ്സ് തൃതീയൻ പാത്രിയക്കീസ്സ് ബാവാ 1875-ൽ മലങ്കരയിലെത്തി മലങ്കരസഭയെ എട്ടു മെത്രാസനങ്ങളായി ഭാഗിക്കുകയും അവയ്ക്കു് ഓരോന്നിനും മെത്രാപ്പോലീത്തന്മാരായിരിപ്പാൻ ഉദ്ദേശിച്ചു് ആറു മെത്രാപ്പോലീത്തന്മാരെ കൂടി വാഴിക്കുകയും ചെയ്തു. (എങ്കിലും അവരിൽ ചിലക്കു മലങ്കരയിൽ ഭരണാധികാരംസിദ്ധിച്ചില്ല) എന്നാൽ അവരെ മലങ്കര മെത്രാപ്പോലീത്താ ആയ മാർ ജോസഫ് ദീവന്നാസ്യോസിൻെറ അസിസ്റ്റൻറന്മാരായിട്ടാണു വാഴിച്ചിട്ടുള്ളതെന്നു് അദ്ദേഹം തന്നെ കല്പന പുറപ്പെടുവിച്ചിട്ടുള്ളതും പ്രസ്തുത കല്പന റോയൽ കോടതി വിധിക്കാസ്പദമായ കേസ്സിൽ ഹാജരാക്കിയിട്ടുള്ളതുമാണു്. ആ നിലയിൽ മലങ്കരസഭയുടെ ഭരണത്തിൻെറ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായായ മാർ ജോസഫ് ദീവന്നാസ്യോസിൽ തന്നെ നിക്ഷിപ്തമായിരുന്നു. മാർ ജോസഫ് ദീവന്നാസ്യോസിനു വാർദ്ധക്യവും ക്ഷീണവുമായപ്പോൾ 1908-ൽ അദ്ദേഹം കോട്ടയം പഴയ സിമ്മനാരിയിൽ അസ്സോസ്യേഷൻ വിളിച്ചുകൂട്ടുകയും മാർ ഗീവറുഗീസ്സ് ദീവന്നാസ്യോസിനെ തെരഞ്ഞെടുക്കുകയും മാർ ഗീവറുഗീസും തൻെറ മുൻഗാമിയെ അനുകരിച്ചു ശീമയിലെത്തി പാത്രിയക്കീസിൽ നിന്നു മേല്പട്ടം സ്വീകരിച്ചു തിരിച്ചെത്തുകയും ചെയ്തു. മാർ ജോസഫ് ദീവന്നാസ്യോസിൻെറ മരണശേഷം മാർ ഗീവറുഗീസ്സ് ദീവന്നാസ്യോസ്സ് മലങ്കരസഭയുടെ ഒന്നാകെയുള്ള ഭരണഭാരമേറെറടുക്കുകയും ചെയ്തു. കടമററംപള്ളിയിൽ മലങ്കര മെത്രാപ്പോലീത്താ മാർ ഗീവറുഗീസ്സ് ദീവന്നാസ്യോസ്സ് പ്രവേശിച്ചതിനെ ആ പള്ളി ഉൾപ്പെട്ട കണ്ടനാട്ടു മെത്രാസന ഇടവകയുടെ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ്രതിഷേധിക്കുകയും എതിർക്കുകയും ചെയ്തതിൽവച്ചുണ്ടായ കേസ്സിൽ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള അദ്ദേഹത്തിൻെറ പ്രവേശനം അധികാരാനുസൃതമാണെന്നു ഹൈക്കോർട്ടുവിധി തന്നെ ഉണ്ടായിട്ടുണ്ടു്. മലങ്കര മെത്രാപ്പോലീത്തായുടെ അധികാരം സ്ഥാപിച്ചു വേറെയും വിധികളുണ്ടായിട്ടുണ്ടു എന്നാണറിയുന്നതു്. റോയൽകോർട്ടു വിധിയിലും മലങ്കര മെത്രാപ്പോലീത്താക്കു സഭയിന്മേലുള്ള ആത്മികവും ലൗകികവും വൈദികവുമായ അധികാരം സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ഇങ്ങനെ കോടതിവിധികളാലും മററും സ്ഥാപിക്കപ്പെട്ടിട്ടുള്ള മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തെ ഭരണഘടനമൂലം ലഘൂകരിക്കുകയോ ഇല്ലായ്മ ചെയ്യുകയോ ചെയ്താൽ അതിനു നിയമസാധുത്വമില്ലാതെ വരുമല്ലോ എന്നു കരുതിയാണു് മലങ്കര മെത്രാപ്പോലീത്താക്കു മുമ്പിനാലെ ഉണ്ടായിരുന്ന അധികാരങ്ങൾ ഭരണഘടനയിലും. കൊടുത്തിട്ടുള്ളതു്. അല്ലാതെ, പ്രത്യേകിച്ചു് ഒരു വ്യക്തിയേയോ ഏതാനും വ്യക്തികളേയോ തൃപ്തിപ്പെടുത്താനല്ല. വ്യവഹാരത്തിനു വല്ല പഴുതുമുണ്ടെങ്കിൽ ആ വഴിക്കു തിരിയുന്ന നിർഭാഗ്യകരമായ പാരമ്പര്യം സ്വായത്തമാക്കിയിരിക്കുന്ന നമ്മുടെ ആളുകൾ അതിനു മടിക്കുകയില്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. കഴിഞ്ഞ ഏപ്രിലിൽ കൂടുവാനിരുന്ന അസ്സോസ്യേഷൻ സംബന്ധിച്ച ഇംജംക്ഷൻ കേസുതന്നെ ഇതിനുദാഹരണമാണല്ലോ.

മലങ്കര മറയിസ്സോ (ഡയോസീസ്) അല്ല. ഒരു ഹ്ഹപ്പർഖിയ (പ്രവിശ്യ) ആണു്. ഹ്ഹപ്പർഖിയായുടെ ഭരണത്തലവൻ മെത്രാപ്പോലീത്തായും, മറയിസ്സോയുടെ ഭരണാധികാരി എപ്പിസ്കോപ്പായുംആണു്. ഒരു ഹ്ഹപ്പർഖിയായിൽ പല മറയിസ്സോകൾ കാണും. അതായതു് ഒരു മെത്രാപ്പോലീത്തായുടെ കീഴിൽ അദ്ദേഹത്തോടു് ഉത്തരവാദപ്പെട്ടിരിക്കുന്ന ഒന്നിലധികം മെത്രാന്മാർ (ബിഷോപ്പന്മാർ) ഉണ്ടായിരിക്കും. (ഹ്ഹദായ കാനോൻ 7-ാം കെപ്പ. 2-ാം പാസോക്കാ—നിഖ്യാ കാണുക) ഓരോ എപ്പിസ്കോപ്പായും തന്നോടു നേരിട്ടു ഉത്തരവാദപ്പെട്ടിരിക്കാൻവേണ്ടിയാണു്മാർ പത്രോസ്സ് പാത്രിയക്കീസ്സ ബാവാ വാഴിച്ച മേല്പട്ടക്കാരെ മെത്രാപ്പോലീത്തന്മാരായി പ്രഖ്യാപിച്ചതു്. പക്ഷേ, അവരെല്ലാം ഭരണകാര്യത്തിൽ പുലിക്കോട്ടു മാർ ജോസഫ് ദീവന്നാസ്യോസിനു വിധേയരായിട്ടാണു ഭരിച്ചതു്. ആ വിധത്തിൽ ആയിരിക്കാൻതക്കവണ്ണം കല്പന പുറപ്പെടുവിക്കാൻ പാത്രിയർക്കീസ്സ് നിർബ്ബന്ധിതനാവുകയും ചെയ്തു. ഭരണാധികാരത്തിൽ വ്യത്യാസമുണ്ടെന്നല്ലാതെ എപ്പിസ്കോപ്പായുടെയും മെത്രാപ്പോലീത്തായുടെയും മേല്പട്ടസ്ഥാനത്തിലോ നൽവരത്തിലോ വ്യത്യാസമൊന്നുമില്ല. കൂദാശാപരമായ അധികാരം ഒന്നു തന്നെ. ഒരു മെത്രാപ്പോലീത്തായുടെ കീഴിൽ വേറൊരു മെത്രാപ്പോലീത്താ ഉണ്ടായിരിക്കുക പതിവില്ല.

"പട്ടണങ്ങളിലെ മെത്രാപ്പോലീത്തന്മാരുടെ കീഴിൽ വേറെ മെത്രാന്മാർ ഇല്ല" എങ്കിലും പ്രോവിൻസിൻെറ മെത്രാപ്പോലീത്തായുടെ കീഴിൽ മററു മെത്രാന്മാർ ഉണ്ടായിരിക്കുക കാനോനു് അനുസൃതമാണു്. "എല്ലാ ഇടവകകളിലുമുള്ള എപ്പിസ്കോപ്പന്മാർ മെത്രാപ്പോലീത്തായെ തലവനായി ഗണിച്ചുകൊള്ളണം. പട്ടം കൊടുക്കലല്ലാതെ പ്രത്യേകമായ യാതൊന്നും അദ്ദേഹത്തെ കൂടാതെ ചെയ്യുകയുമരുതു്." (ഹ്ഹദായ കാനോൻ 7-ാം കെപ്പ. 2-ാം പാസോക്കാ. അന്ത്യോക്യാ 9) മലങ്കര മെത്രാപ്പോലീത്താ പട്ടണത്തിലെ മെത്രാപ്പോലീത്തായല്ല, മലങ്കര പ്രോവിൻസിൻെറ മെത്രാപ്പോലീത്തായാണു്. പട്ടണത്തിലെ മെത്രാന്മാർ അദ്ദേഹത്തിൻെറ കീഴിലായിരിക്കു

മാർ തോമ്മാ ശ്ളീഹായുടെ ഇന്ത്യൻ സഭ: പഴയ പതിപ്പ്—പേജ് 161, 165, 168, 179, 191, 234.

ന്നതിനു അകാനോനികത ഒന്നുമില്ല. മാർ മാത്യൂസ് അത്താനാസ്യോസിന്റെ പിൻഗാമിയായി വന്ന മാർ തോമസ് അത്താനാസ്യോസുമായുള്ള കേസ്സിൽമാർജോസഫ്ദീവന്നാസ്യോസിന്റെ അസിസ്റ്റൻറുമാരാണ് ശേഷം ആറുപേരും എന്നു സമ്മതിക്കുവാൻ ആ മെത്രാപ്പോലീത്തന്മാർ നിർബ്ബന്ധിതരായി തീർന്നു എന്ന വസ്തുത വിസ്മരിച്ചുകൂടാ. ആകയാൽ മലങ്കരയിലെ ഭദ്രാസനാധികാരികളായ മെത്രാന്മാർ മെത്രാപ്പോലീത്താ സംജ്ഞയാൽ അറിയപ്പെടുന്നെങ്കിലും അവർ എപ്പിസ്കോപ്പന്മാരുടെ അധികാരത്തിൽ മാത്രമാണു നിൽക്കുന്നതു്, മലങ്കരമെത്രാപ്പോലീത്താ മലങ്കരയിലെ റീശ് എപ്പിസ്കോപ്പായുമാണ്. ഉദാഹരണമായി ഒരു പള്ളിയിൽ പല പട്ടക്കാരുണ്ട് എന്നിരിക്കട്ടെ. തത്വത്തിൽ ഒരു പട്ടക്കാരന്റെ കീഴിലല്ല മററു പട്ടക്കാർ; അവർ സ്ഥാനത്തിൽ സമന്മാരാണ് എന്നിരിക്കലും വികാരിയായിരിക്കുന്ന പട്ടക്കാരന്റെ സഹായികൾ—അസിസ്റ്റൻറുമ്മാർ—ആയിരിക്കും മററു പട്ടക്കാർ. വികാരിക്കും മററു പട്ടക്കാർക്കുമുള്ള നൽവരത്തിൽ യാതൊരു വ്യത്യാസവുമില്ല. വ്യത്യാസം ഭരണസീമയിൽ മാത്രം. ഇതുപോലെ മാത്രമേയുള്ള മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരയിലെ മററു മെത്രാപ്പോലീത്തന്മാരുടെയും അധികാരവും. "പേറദീയൂത്തോ മുതൽ താഴെയുള്ള സ്ഥാനികളെ പട്ടംകൊത്തു നിയമിക്കുന്നതിനും മററും മലങ്കര മെത്രാപ്പോലീത്തായ്ക്കും മററു മെത്രാപ്പോലീത്തന്മാർക്കും ഒരുപോലെയുള്ള അധികാരങ്ങളുണ്ട്. ഇടവക മെത്രാപ്പോലീത്തന്മാർക്ക് അതാതിടവകയിലും മലങ്കര മെത്രാപ്പോലീത്തായ്ക്ക് മലങ്കരയൊട്ടുക്കും. ഇത്ര മാത്രം..

എന്നാൽ കാതോലിക്കാ മലങ്കരയുടേതു മാത്രമല്ല, കിഴക്കിന്റെ പൊതുവിലാണ്. മലങ്കരപോലെയുള്ള അനേകം പ്രോവിൻസുകളും (മറയിസ്റ്റോ അല്ല) മലങ്കരമെത്രാപ്പോലീത്തായെപ്പോലുള്ള അനേകം മെത്രാപ്പോലീത്തന്മാരും കാതോലിക്കായുടെ കീഴിൽ ഉണ്ടായിരിക്കാവുന്നതാണ്: താൽക്കാലിക നിലയിൽ മലങ്കര പോലുള്ള പ്രോവിൻസുകൾ വേറെയില്ലാത്തതിനാലും ഇപ്പോഴത്തെ കാതോലിക്കാ മലങ്കരയുള്ള ആൾ ആകയാലും മലങ്കര സഭയുടെ ഏതദ്കാലനിലയ്ക്കു് രണ്ടു സ്ഥാനവും ഒരാൾ വഹിക്കുന്നു എന്നുമാത്രമേയുള്ളൂ. "കാതോലിക്കാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂട്ടി വഹിക്കാവുന്നതാകുന്നു...... കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും രണ്ടു വ്യക്തികളായി വരുമ്പോൾ അവരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ചു് ആവശ്യമായ വ്യവസ്ഥകൾ ചെയ്യേണ്ടതാകുന്നു." എന്നു ഭരണഘടന 98-ാം വകുപ്പിൽ പ്രത്യേകം പറഞ്ഞിട്ടുണ്ട്. തൽക്കാല നിലയിൽ ഈ രണ്ടു സ്ഥാനങ്ങൾ രണ്ടു പേർ വഹിച്ചാൽ അധികാരപരമായ വടംവലികൾ നടക്കാൻ ഇടയായെങ്കിലോ എന്നു കരുതിയാണ് ഇപ്പോഴത്തെ കാതോലിക്കാ ബാവാ തിരുമനസ്സിലെ പിൻഗാമിയായി രണ്ടു സ്ഥാനവും വഹിക്കുന്ന ഒരാളെ തെരഞ്ഞെടുക്കണമെന്ന് 1960 ഒക്ടോബർ 19-ാംനു കൂടിയ ശ്രീ വി. ഓ. ഏബ്രഹാം കൂടി സന്നിഹിതനായിരുന്ന— അസ്സോസ്യേഷൻ മാനേജിംഗ് കമ്മിററി തീരുമാനമെടുത്തതു്. അതു് എക്കാലത്തേക്കുമുള്ള ഒരു വ്യവസ്ഥിതിയായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതല്ല എന്നു ഭരണഘടനയിൽ നിന്നുതന്നെ വ്യക്തമാണല്ലോ.

(തുടരും)

---

## ക്രിസ്തുമതവും കമ്മ്യൂണിസവും

(2-ാം പേജിൽനിന്നു തുടർച്ച)

ണമെന്നും, നിരീശ്വരത്വം പ്രചരിപ്പിക്കുന്ന ഒരു സജീവ പ്രവർത്തകനായിരിക്കണമെന്നും ആണ്.

കമ്മ്യൂണിസം ദൈവമില്ലാത്ത ഒരു മതമാണ്. ദൈവം ആവശ്യപ്പെടുന്നതു നമ്മുടെ വ്യക്തിത്വം മുഴുവനും, നമ്മുടെ സർവസ്വവും ആണ്. കമ്മ്യൂണിസവും അതു തന്നെ ആവശ്യപ്പെടുന്നു. ഒരാളിൽ ഇവ രണ്ടും കൂടെ ഒന്നിച്ചു നിൽക്കാൻ സാദ്ധ്യമല്ല. രാത്രിയും പകലും ഒന്നിച്ചു ചേർന്നു പോകുകയില്ലല്ലോ.

യേശുക്രിസ്തുവും മതവും ഡമോക്രസിയും വ്യക്തിക്കു സ്ഥാനം നൽകുന്നവയാണ്. കമ്മ്യൂണിസം സമൂഹത്തിനു്, സമുദായത്തിനു്, സ്ഥാനം നൽകുന്നു. വ്യക്തിത്വവും വ്യക്തികളും ഇല്ലാതെ സമൂഹമോ സമുദായമോ ഇല്ലല്ലോ.

കമ്മ്യൂണിസത്തിൽ ഏകാധിപത്യമാണുള്ളതു്. തൊഴിലാളികളുടെ ഏകാധിപത്യമെന്നു പറയുന്നതു തന്നെ കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ഏകാധിപത്യമാണ് വാസ്തവത്തിൽ ട്രേഡ്യൂണിയൻ മനഃസ്ഥിതിമൂലം കൂലിക്കു പേശുന്ന മനഃസ്ഥിതി മാത്രമേ ഉണ്ടാകയുള്ളൂവെന്നു ലെനിൻ തന്നെ പറയുന്നുണ്ട്. സംസ്ഥാനമുതലാളിത്തമാണ് കമ്മ്യൂണിസത്തിനുള്ളതു്.

നല്ല കാര്യം സാധിക്കുന്നതിനു ഏതുമാർഗ്ഗവും സ്വീകാര്യമെന്നാണ് കമ്മ്യൂണിസ്റ്റ്സിദ്ധാന്തം. വിപ്ലവംജയിക്കുന്നതിനുള്ള മാർഗ്ഗമെല്ലാം സന്മാർഗ്ഗപരവും, പരാജയമെങ്കിൽ അസന്മാർഗ്ഗികവും എന്നത്രേ ലെനിൻ പറയുന്നതു്. അവസരം പോലെയും തരംപോലെയും പ്രവർത്തിക്കാമെന്നു ചുരുക്കം.

കുടുംബജീവിതത്തിലുള്ള കമ്മ്യൂണിസ്റ്റുമനോഭാവം വ്യക്തി സ്വാതന്ത്ര്യത്തെ ഹനിക്കുന്നതാണ്, കുട്ടികൾ രാഷ്ട്രത്തിന്റെ സ്വത്തെന്നു പറഞ്ഞാൽ കമ്മ്യൂണിസ്റ്റുനിയന്ത്രണത്തിലാണെന്നാണർത്ഥം.

നിരീശ്വരത്വം, ഭൗതികവാദം, ആളത്വമനോഭാവം, വ്യക്തിത്വത്തിനു സ്ഥാനമില്ലായ്മ, ഏകാധിപത്യം, നല്ല അവസാനത്തിനു് ഏതു മാർഗ്ഗവും സ്വീകരിക്കാമെന്ന വാദം, കുടുംബജീവിതത്തോടുള്ള മനോഭാവം എന്നീ കാര്യങ്ങൾ ക്രിസ്തീയ തത്വങ്ങൾക്കു് യോജിക്കാത്തതാകയാൽ ഒരു ക്രിസ്ത്യാനിക്കു് കമ്മ്യൂണിസ്റ്റായിരിക്കുന്നതിനോ ഒരു കമ്മ്യൂണിസ്റ്റുകാരനു ക്രിസ്ത്യാനി ആയിരിക്കുന്നതിനോ സാദ്ധ്യമല്ല.

---

## വാൾഡോ ഗാലൻറ്

വേൾഡ് സ്റ്റുഡൻറ് ക്രിസ്ത്യൻ ഫെഡറേഷൻ ജനറൽ സെക്രട്ടറിയായി, ഫിലിപ്പ് മോറിയുടെ ഒഴിവിൽ, 1956 മുതൽ അസ്സോഷ്യേററു ജനറൽ സെക്രട്ടറിയായിരുന്ന റവ. വാൾഡോ ഗാലൻറു് (ഉറുഗ്വേ) നിയമിക്കപ്പെട്ടിരിക്കുന്നു. ഉറുഗ്വേയിലെ വാൾഡൻസ്യൻ സഭയിലൊരംഗമാണ് അദ്ദേഹം.

റവ. ഗാലൻറിനു പകരം ഫെഡറേഷൻ അസ്സോഷ്യേററു ജനറൽ സെക്രട്ടറിയായി മിസ് എലിസബത്ത് ആഡ്ലർ (പൂർവ്വജർമ്മനിയിലെ മാഗ്ഡബർഗ് സ്വദേശി) നിയമിക്കപ്പെട്ടിരിക്കുന്നു.

# വിനയത്തിൻെറ വിശിഷ്ട മാതൃക

സി. ഈ. ജി,

“ആത്മാവിൻെറ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം; ഇവക്കു വിരോധമായി ഒരു ന്യായപ്രമാണവുമില്ല” ഗലാ: 5 22–23

ഇംഗ്ലണ്ടിൽ പ്രധാനമന്ത്രി ആയിരുന്ന ഗ്ലാഡ്സ്റ്റൻ ആണെന്നു തോന്നുന്നു, “വിനയം ഒരു രാജകീയ കൃപയായി പരിഗണിക്കപ്പെട്ടുവാനിടയാക്കിയതു് ക്രിസ്തുമതത്തിൻെറ സംഭാവനയാകുന്നു” എന്നു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. തികച്ചും ശരിയായ ഒരു അഭിപ്രായമാണതു്. കത്താവു് തൻെറ സ്വഭാവത്തിൽ ദൃശ്യമായിരുന്ന ഈ വിശിഷ്ടഗുണം ഒന്നുമാത്രമേ ചൂണ്ടിക്കാണിച്ചു് തൻെറ അനുയായികൾ തന്നെ അനുകരിക്കുന്നവരാകുവാൻ ആവശ്യപ്പെട്ടുന്നുള്ളു. “ഞാൻ സൗമ്യതയും താഴ്മയുമുള്ളവനാകയാൽ എൻെറ നുകം ഏററു കൊണ്ടു് എന്നോടു പഠിപ്പിൻ.” യശയ്യാ പ്രവാചകൻെറ പുസ്തകത്തിൽ കാണുന്ന കഷ്ടത അനുഭവിക്കുന്ന ദാസൻെറ ചിത്രവും ഇവിടെ സ്മരണീയമാകുന്നു. “എൻെറ ശരീരം ചുട്ടുവാൻ ഏല്പിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ ഒന്നുമില്ല” എന്നു പൗലൂസു് അപ്പോസ്തോലൻ ഉൽബോധിപ്പിക്കുന്നുണ്ടു്. എന്നാൽ നമുക്കു എത്ര അജയ്യമായ സ്നേഹമുണ്ടായിരിക്കട്ടെ; സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത എന്നീ വിശിഷ്ടഗുണങ്ങളെല്ലാമുണ്ടായിരിക്കട്ടെ; അവയെല്ലാം ആത്മാവിൻെറ ഫലങ്ങളാണെന്നുള്ളതിനു് – ക്രിസ്തു നമ്മിൽ വസിക്കുന്നതിൻെറ ഫലമാണവയെന്നുള്ളതിനു് – തെളിവു് നമ്മുടെ ജീവിതത്തിൽ കാണുന്ന വിനയം, ഇന്ദ്രിയജയം എന്നീ സ്വഭാവവിശേഷങ്ങളായിരിക്കും. ഈ വിശിഷ്ടഫലത്തിൻെറ പ്രത്യേകത, ആന്തരികസ്വഭാവം, അമൂല്യത, അപ്രാപ്യത, ആകർഷണീയത ആർക്കെങ്കിലും കാണുവാൻ കഴിയുന്നു എങ്കിൽ, അതു് തങ്ങളുടെ സമയത്തിൻെറ നല്ല ഒരംശം ദൈവതിരുസന്നിധിയിൽ അവർ മുട്ടിന്മേൽ വ്യയം ചെയ്തതിൻെറ ഫലമായിരിക്കും. മററുള്ളവരോടു തങ്ങളെത്തന്നെ താരതമ്യപ്പെടുത്തുന്നതിൻെറ ഫലമല്ല. എന്നാലോ ദൈവത്തിൻെറ മഹൽസന്നിധിയിൽ തങ്ങളെത്തന്നെ വാസ്തവസ്ഥിതിയിൽ കാണുവാൻ കഴിയുന്നതിൻെറ മഹത്തായ ഫലമാണു വിനയം. യശയ്യാ പ്രവാചകൻ ഊസിയാ രാജാവിൻെറ കാലത്തു കണ്ട ദർശനവേളയിൽ “അയ്യോ, ഞാൻ ശുദ്ധിയില്ലാത്ത അധരമുള്ള മനുഷ്യൻ” എന്നു വിലപിക്കുന്നതു് സൂക്ഷിക്കുക. പരിശുദ്ധന്മാരായ മനുഷ്യരൊക്കെയും ദൈവത്തെ കണ്ടവരാകുന്നു; ദൈവത്തെ കണ്ടവർ വിനയമില്ലാത്തവരായിരിക്കുക സാദ്ധ്യവുമല്ല.

നിഗളം ഏററവും മരണകരമായ പാപവും മനുഷ്യവർഗ്ഗത്തിൻെറ വീഴ്ചക്കു ഹേതുവുമാകുന്നു. അതിൻെറ നേരെ എതിർസ്വഭാവമാകുന്നു വിനയം. അതുകൊണ്ടു് ചില ചിന്തകർ വിനയം ദൈവീകാനുഗ്രഹങ്ങളിൽ ഏററവും ആദ്യത്തേതായി പരിഗണിക്കുന്നുണ്ടു്. വിനയം കൂടുന്നതിനനുസരണമായി നിഗളം തിരോധാനം ചെയ്യുകയും നിഗളം കുറയുന്നതിനനുസരണമായി ദൈവം അങ്ങനെയുള്ളവരിൽ കൂടുതൽ കൂടുതൽ പ്രവത്തിച്ചുതുടങ്ങുകയും ചെയ്യുന്നു. പ്രാത്ഥനയുടെ പൂർണ്ണഫലങ്ങളിലൊന്നാണു് വിയയം എന്നു പറയാവുന്നതാണു്. അതേ, ദൈവതിരുമുമ്പാകെ തൻെറ നിസ്സാരത മനസ്സിലാക്കുന്നതിൻെറ ഫലം തന്നെ. പ്രാത്ഥന അതിൻെറ ഉന്നതമണ്ഡലത്തിലേക്കുയരുന്നതിൻെറ ഫലമായി മനുഷ്യാത്മാവും ദൈവവും തമ്മിലുള്ള അകൽച്ചകൂടുതൽ കൂടുതലായി മനസ്സിലാക്കി തുടങ്ങുന്നു. അതവനെ അനുതാപിയും വിനയമുള്ളവനുമാക്കി തീക്കുന്നു. അനുതാപി തീർച്ചയായും വിനയമുള്ളവനും, വിനയമുള്ളവൻ തീർച്ചയായും അനുതാപിയുമായിരിക്കും.

മററുള്ളവരുടെ അസാധാരണ കഴിവുകളിൽ നിരാശാതപ്തനായിത്തീരുന്ന ദുരാഗ്രഹിയുടെ വിനീതഭാവത്തിനും ദൈവസന്നിധിയിൽ സാഷ്ടാംഗം വീഴുന്ന ഭക്തൻെറ വിനയത്തിനുമിടക്കു ഒരു മഹാസമുദ്രം തന്നെയുണ്ടു്. വിനീതനായ മനുഷ്യൻ സ്ഥാനമോ മഹിമയോ വന്നാൽ കൃതജ്ഞതയോടെ ജീവിച്ചെന്നു വരാം! എങ്കിലും അതിനുവേണ്ടി ആകാംക്ഷയോടെ ജീവിക്കുന്നില്ല; കിട്ടാതെപോയാൽ അവനു നിരാശയുമില്ല. ഫ്രാൻസിസു് ഡി സെയിൽസു് മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടപ്പോൾ തൻെറ അയോഗ്യതാബോധത്താൽ ഭാരപ്പെട്ടിരുന്നു. “കത്താവേ, അവിടുത്തെ ദിവ്യവിചാരണയിൽ മേല്പട്ടസ്ഥാനത്തേക്കു് ഞാൻ അയോഗ്യനായി കണ്ടപ്പെട്ടുന്നുവെങ്കിൽ തെരഞ്ഞെടുപ്പു് സംബന്ധിച്ചു് നടത്തുന്ന പരീക്ഷയിൽ ഞാൻ ലജ്ജാകരമാംവിധം പരാജിതനാകുവാൻ ഇടയാക്കണമെ” എന്നു അദ്ദേഹം പ്രാത്ഥിച്ചിരുന്നുപോലും. ഫോളിനോയിലെ ഏൻജലോ എന്ന ഭക്ത തൻെറ ചരമക്കിടക്കയിലായിരിക്കവേ ശിഷ്യസമൂഹം ഒരന്ത്യസന്ദേശം ആവശ്യപ്പെട്ടുകയുണ്ടായി. “നിങ്ങളെ തന്നെ തീരെ ചെറുതാക്കുക” എന്നായിരുന്നു ആ ഭക്തയുടെ മറുപടി. ബിഷപ്പു് വെസ്ററുകട്ടു് ഉണദോഷിക്കുന്നതു് “മുറിവേല്ക്കുന്നതിനിടയുള്ള വികാരങ്ങൾ നിങ്ങൾക്കുണ്ടായിരിക്കരുതെ” ന്നാണു്. നമ്മുടെ കത്താവു് തൻെറ ശിഷ്യന്മാക്കു ചൂണ്ടിക്കാണിച്ചുകൊടുത്ത തൻെറ ഏകസ്വഭാവം സ്വന്തം വിനയമായിരുന്നു എന്നു മുകളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. അവിടുത്തെ രക്ഷാകരമായ കഷ്ടാനുഭവപ്രവൃത്തികൾ എല്ലാംതന്നെ വിനയത്തിനു മകുടോദാഹരണങ്ങളാണു്. കഴുതപ്പുറത്തു് ജറുശലേമിലേക്കുള്ള യാത്ര, ശിഷ്യന്മാരുടെ കാൽ കഴുകൽ, കുരിശും വഹിച്ചുകൊണ്ടു കാൽവരിയിലേക്കുള്ള പോക്കു്, കള്ളന്മാരുടെ മദ്ധ്യേയുള്ള കുരിശുമരണം എന്നിവയെല്ലാം ഓർത്തുനോക്കുക.

വിശുദ്ധിയിൽ വളരുന്നതിനനുസരണമായി ഒരുവൻ കൂടുതൽ കൂടുതൽ വിനയമുള്ളവനായിത്തീരുന്നു. പൗലൂസു് അപ്പോസ്തലൻ കോരിന്ത്യക്കുള്ള ഒന്നാം ലേഖനത്തിൽ “ഞാൻ അപ്പോസ്തലന്മാരിൽ ചെറിയവനല്ലോ” എന്നാണു് തന്നെക്കുറിച്ചുതന്നെ എഴുതുന്നതു്. കുറച്ചു നാളുകൾ കഴിഞ്ഞു് എഫേസ്യലേഖനം എഴുതിയപ്പോൾ, “സകല വിശുദ്ധന്മാരിലും ഏററവും ചെറിയവനെ”ന്നാണു് തന്നെത്തന്നെ അ

# വേദവായനക്കുറിപ്പുകൾ

**ജൂൺ 6. ചൊവ്വാ:**

ഉല്പത്തി 13: 8–13.

അബ്രഹാമും ലോത്തും ഹാരാൻ വിട്ടതു് ഒരുമിച്ചായിരുന്നല്ലോ. അവർ അടുത്ത ചർച്ചക്കാരുമായിരുന്നു. എങ്കിലും ആത്മീയമായി അവർ തമ്മിൽ വളരെ അകൽച്ച ഉണ്ടായിരുന്നു എന്നു് ഇന്നു വായിച്ച ഭാഗത്തു നിന്നു മനസ്സിലാക്കാം. സ്ഥലത്തിന്റെ വീതം തെരഞ്ഞെടുക്കുന്നതിനുള്ള അവകാശം മൂത്ത ആളെന്നുള്ള നിലയ്ക്കു് അബ്രാഹാമിനായിരുന്നു. എങ്കിലും ആ അവകാശം അബ്രഹാം ലോത്തിനു വിട്ടുകൊടുത്തു. സ്വന്തം സുഖവും അഭിവൃദ്ധിയുമായിരുന്നു ലോത്തിന്റെ ലാക്കു്. അതുകൊണ്ടു്, ഫലഭൂയിഷ്ഠവും നീരോട്ടമുള്ളതുമായ ഭൂഭാഗം ലോത്തു തെരഞ്ഞെടുത്തു. യഹോവയ്ക്കെതിരായി ഭയങ്കരമായ പാപങ്ങൾ ചെയ്യുന്നവരുടെ ഇടക്കു താൻ പാർക്കേണ്ടിയിരുന്നു എന്നുള്ളതു് ലോത്തു മറന്നു കളഞ്ഞു. ആ തെരഞ്ഞെടുപ്പിന്റെ ഭവിഷ്യത്ഫലം 30 വർഷക്കാലത്തോളം വെളിപ്പെട്ടില്ല. സോദോമും ഗോമോറായും നശിപ്പിക്കപ്പെടുകയും ദരിദ്രനും അരിഷ്ടനുമായി ലോത്തു് പർവ്വതപ്രദേശത്തേക്കു് ഓടിപ്പോകുകയും ചെയ്തു. ലോത്തിന്റെ സ്വഭാവം വെളിപ്പെട്ടു. തെരഞ്ഞെടുക്കപ്പെട്ട ഒരാളായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ ഭക്തിക്കു് ആഴമില്ലായിരുന്നു. പരീക്ഷണങ്ങൾ വന്നപ്പോൾ ലൗകികമായ വിജയവും സുഖവും ആയിരുന്നു അദ്ദേഹത്തിന്റെ മനസ്സിനെ ആകർഷിച്ചതു്.

കർത്താവേ, പുറമേയുള്ള പരീക്ഷകൾ ശക്തിപ്പെടുകയും പാപം ചെയ്യുവാൻ ഞാൻ പ്രേരിപ്പിക്കപ്പെടുകയും ചെയ്യുമ്പോൾ, നീ തന്നെ എന്റെ അന്തരാത്മാവിനു കാവൽ നിന്നു് വീഴ്ചയിൽ നിന്നു് എന്നെ രക്ഷിക്കണമേ.

**ബുധൻ**

ഉല്പത്തി. 13: 14—17.

"എഴുന്നേററു് ദേശത്തിന്റെ നെടുകയും കുറുകയും നടക്കുക" എന്നുള്ളതു് നിയമപരമായ ഉടമസ്ഥതയുടെ സൂചനയാണു്. കനാന്യരും പെരിസ്യരും മററും ആ സ്ഥലത്തു പാർത്തിരുന്നു എങ്കിലും അബ്രഹാമിനു് ആ സ്ഥലത്തിന്റെ ആധാരം എഴുതിക്കൊടുത്തു കഴിഞ്ഞു എന്നതുപോലെയാണു് ദൈവം അബ്രഹാമിനോടു സംസാരിക്കുന്നതു്. കുറേക്കാലത്തേക്കു കൂടെ അന്യജാതിക്കാർ ആ സ്ഥലത്തുണ്ടായിരിക്കും. ക്രിസ്തീയ ജീവിതത്തിന്റെ ഒരു ചിത്രം ഇവിടെ പ്രതിഫലിക്കുന്നതു പോലെ തോന്നും.

ദൈവ ഇഷ്ടത്തിനു സ്വയം കീഴ്പ്പെടുത്തിക്കൊടുത്തപ്പോൾ ദൈവത്തിന്റെ വാഗ്ദാനങ്ങൾക്കെല്ലാം അബ്രഹാം അവകാശിയായിത്തീരുന്നു. നമ്മുടെ ക്രിസ്തീയ സമർപ്പണത്തിന്റെ അവസരത്തിൽ നാം കണ്ണുകൾ ഉയർത്തി നമുക്കു നൽകപ്പെട്ടിരിക്കുന്ന അത്ഭുതകരമായ അവകാശത്തെ കാണുന്നു. എന്നാൽ ആ അവസരത്തിൽ അവ സ്വന്തമാക്കി സന്തോഷിക്കുവാൻ നമുക്കു സാധിക്കയില്ല. വാഗ്ദത്ത ദേശം സ്വന്തമാക്കുവാൻ നാം പോരാടേണ്ടതുണ്ടു്. നമ്മുടെ പോരാട്ടത്തിൽ എപ്പോഴും ഒരു ദാനമായി വാഗ്ദത്തങ്ങൾ ദൈവം നമുക്കു് നിറവേററിത്തരും. അദ്ധ്വാനത്തോടും വിയർപ്പോടും കൂടെ, ദൈവം തന്നെ സ്നേഹിക്കുന്നവർക്കു വാഗ്ദാനം ചെയ്തിരിക്കുന്ന നല്ല ദാനങ്ങളെ പടിപടിയായി നാം പ്രാപിക്കുന്നു.

പെട്ടെന്നു് ഒരു നിമിഷത്തിൽ സകലവും പ്രാപിക്കാമെന്നും വേല അവസാനിപ്പിക്കാമെന്നും ഒരുത്തരും കരുതരുതു്. ജീവിതത്തിന്റെ പ്രഭാതത്തിനു മുൻപേ അതു് ആരംഭിക്കുമെങ്കിലും അസ്തമയത്തിങ്കലും അതു് അവസാനിക്കുന്നില്ല.

**വ്യാഴം**

ഉല്പത്തി 14: 1, 2, 10—12.

അമ്റാഫേലിനു് ചരിത്രപരമായ പ്രാധാന്യമുണ്ടു്. "ഹമ്മുറബിയുടെ നിയമങ്ങൾ" എന്ന പേരിൽ പുരാതന ബാബിലോണിലെ ഒരു നിയമ സംഹിത കണ്ടുകിട്ടിയിട്ടുണ്ടു്. ഈ നിയമങ്ങൾ മോശയുടെമേൽ സ്വാധീനം ചെലുത്തിയെന്നു ചില പണ്ഡിതന്മാർ വിശ്വസിക്കുന്നു. അമ്റാഫേൽ എന്നു പറഞ്ഞിരിക്കുന്നതു് ഈ ഹമ്മുറബിയെക്കുറിച്ചാണോ എന്നു ചിലർ സംശയിക്കുന്നു. ഏതായാലും അബ്രഹാമിന്റെ കാലത്തു കനാൻ ദേശത്തിന്റെ പൊതുവെയുള്ള രാഷ്ട്രീയ നില ബാബിലോനിന്റെ അധീശത്വത്തിൻ കീഴിലായിരുന്നു. കനാനിലെ ഇടപ്രഭുക്കന്മാർ കൂടെക്കൂടെ ബാബിലോണെതിരായി വിപ്ലവം നടത്തിക്കൊണ്ടിരുന്നു. നമ്മുടെ കർത്താവിന്റെ കാലത്തു് യഹൂദന്മാർ റോമാഭരണത്തിൻ കീഴിൽ ഇതുപോലെ കഴിയുകയായിരുന്നു.

ലോത്തിന്റെ ഉദാഹരണം മനുഷ്യജീവിതത്തിനു് ഒരു പാഠമാണു്. സോദോമിലേക്കു നീക്കിനീക്കി കൂടാരം അടിച്ചാണു് അവസാനം സോ

---

ദ്ദേഹം സംബോധന ചെയ്തതു്. വീണ്ടും ഏതാനും നാൾകൂടെ കഴിഞ്ഞു് തിമോത്തിയോസ്സിനു എഴുതിയപ്പോൾ തന്റെ ദൃഷ്ടിയിൽ "പാപികളിൽ ഞാൻ ഒന്നാമൻ" ആയിത്തീന്നു. ഈ ഒരു ബോധം നമുക്കെത്രപേക്കുണ്ടു്? വി. കുമ്പസാരത്തിനു മുട്ടുകുത്തുമ്പോൾ പാപഭാരത്താൽ വിനയപ്പെട്ട ഹൃദയത്തോടുകൂടെയാണോ നാം ദൈവതിരുസന്നിധിയിൽ നിൽക്കുന്നതു്?.

സെയിൻറു് ററിക്കോൺ സാഡോൺസ്കി നമ്മുടെ കർത്താവിന്റെ മാതൃക ചൂണ്ടി കാണിച്ചുകൊണ്ടു് പട്ടക്കാരോടു ചോദിക്കുന്ന ചോദ്യം നാം ഓരോരുത്തരും സ്വയം ചോദിക്കുന്നതു് നന്നായിരിക്കും. "ദൈവപുത്രൻ നിനക്കുവേണ്ടി തന്നെത്താൻ വിനയപ്പെടുത്തി; നിനക്കു നിഗളിക്കാമോ? ദൈവപുത്രൻ ദാസനായി തീന്നു; നിനക്കു ഭരണം കാംക്ഷിക്കാമോ? അവൻ ദരിദ്രനായി; നിനക്കു ധനത്തിന്റെ പിന്നാലെ ഓടാമോ? അവനു് തലചായിക്കുവാൻ ഇടമില്ലായിരുന്നു; നീ മനോഹരസൗധങ്ങൾക്കായി ആഗ്രഹിക്കുമോ? അവൻ അപമാനം സ്വാഗതം ചെയ്തു; നീ ബഹുമാനത്തിനായി പരക്കം പായാമോ? അവൻ ശിഷ്യന്മാരുടെ കാലുകൾ കഴുകി; നീ നിന്റെ സഹോദരനെ സേവിക്കുന്നതിൽ ലജ്ജിക്കാമോ?" വി. വേദപുസ്തക സാക്ഷിത്വമായാലും, പരിശുദ്ധന്മാരുടെ ജീവിതമായാലും അവയിലെല്ലാമുപരിയായി കർത്താവിന്റെ ജീവിതമാതൃകയും ഉപദേശവുമായാലും നമ്മെ അനുസ്മരിപ്പിക്കുന്നതു്, ക്രിസ്ത്യാനിക്കു സഞ്ചരിക്കുന്നതിനുള്ള പാത ഒന്നുമാത്രമാണെന്നും അതു് വിനയമാണെന്നുമത്രേ.

ദോമിൽ താമസം ആക്കിയതു്. നമ്മുടെ ജീവിതത്തിൽ തീരുമാനങ്ങളെടുക്കുമ്പോൾ, 'സോദോമിലേക്കു നീക്കിക്കൂടാരം അടിക്കുന്ന' തീരുമാനങ്ങളെടുക്കാതിരിക്കാൻ വളരെ ജാഗ്രതയോടെ നാം സൂക്ഷിക്കണം. അല്ലാത്തപക്ഷം, അധികം താമസിയാതെ സോദോമിനുള്ളിൽ, നാം നിസ്സാരമായിക്കരുതിയ തിന്മകളുടെ കുരുക്കിൽ അകപ്പെട്ടുപോകും.

കർത്താവേ, പരീക്ഷകളാൽ വഴിതെററിക്കപ്പെടാതെ, തിന്മയോടും തെററുകളോടും ശക്തിയായി എതിർത്തു ജയം പ്രാപിക്കുവാൻ ഞങ്ങളെ ശക്തിപ്പെടുത്തേണമേ. അങ്ങയുടെ ശക്തിയിലും അങ്ങയുടെ നാമം നിമിത്തവും ഇതു ഞങ്ങൾക്കു സാധിപ്പിക്കേണമേ.

**വെള്ളി**

ഉൽപത്തി 14: 13–16.

കേവലം 318 ആളുകൾക്കു് ഇന്നലെ നാം വായിച്ച ഭാഗത്തു സൂചിപ്പിച്ചതുപോലെയുള്ള ഒരു സൈന്യത്തെ എങ്ങനെ തോൽപിക്കുവാൻ കഴിഞ്ഞു? അധീശസൈന്യം വിപ്ലവകാരികളെ ഒന്നു ഭയപ്പെടുത്തുന്നതിനുമാത്രം വന്നതായിരിക്കാം. കവർച്ചകളുമായി ഭയരഹിതരായി അവർ മടങ്ങുമ്പോഴാണു് അബ്രഹാം അവിചാരിതമായി അവരെ ആക്രമിച്ചതു്. എങ്കിലും ഒരു ഇടപ്രഭു പോലും അല്ലായിരുന്ന അബ്രഹാം, സുശക്തമായ എതിർസൈന്യത്തിന്മേൽ നേടിയ ഈ വിജയത്തിനു് ഒരു പ്രത്യേകതയുണ്ടു്. വേദപുസ്തകത്തിൽ വീണ്ടും വീണ്ടും വിശ്വാസത്തിന്റെ വിജയം നമുക്കു കാണാം. ഗിദയോൻ 300 ആളുകളുമായി ചെന്നു് ഫിലിസ്ത്യരെ തോൽപ്പിച്ചതും ദാവീദ് ഗോലിയാത്തിനെ തോൽപിച്ചതും നമ്മുടെ ഓർമ്മയിൽ വരുന്ന ഉദാഹരണങ്ങളാണു്. 2 കോറിന്ത്യർ 10:4-ൽ വി. പൗലൂസ് പറയുന്നതു് "ഞങ്ങളുടെ പോരിന്റെ ആയുധങ്ങൾ ജഡികങ്ങളല്ല. കോട്ടകളെ ഇടിപ്പാൻ ദൈവസന്നിധിയിൽ ശക്തിയുള്ളവ തന്നെ." ദൈവമേ, വിശ്വാസത്തിന്റെ എല്ലാ വിജയങ്ങളുടെയും പാരമ്പര്യത്തിൽ ജീവിക്കുവാൻ ഞങ്ങളെ അവിടുന്നനുവദിച്ചിരിക്കുന്നുവല്ലോ. അങ്ങു ഞങ്ങളോടാവശ്യപ്പെടുന്ന കാര്യങ്ങൾ ചെയ്യാതെ വിശ്രമിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കരുതേ; അങ്ങയുടെ ശുശ്രൂഷയിൽ ഭയം കൂടാതെ ഞങ്ങൾ മുന്നോട്ടു പോകുവാൻ അവിടുത്തെ ശക്തിയിൽ ഞങ്ങൾക്കു ദൃഢമായ വിശ്വാസം തരണമേ.

**ശനി**

ഉൽപത്തി. 14: 17–20.

എബ്രായ ലേഖനം 7–ാം അദ്ധ്യായത്തിൽ ഈ മൽക്കീസദെക്കിനെ നമ്മുടെ കർത്താവിന്റെ ഒരു മുൻകുറിയായി പറയുന്നുണ്ടു്. "അവനു പിതാവില്ല, മാതാവില്ല, വംശാവലിയില്ല." നമ്മുടെ കർത്താവിനും മൽക്കീസദെക്കിനും തമ്മിലുള്ള സാദൃശ്യത്തിൽനിന്നു് വിലയേറിയ ചില പാഠങ്ങൾ എബ്രായ ലേഖനത്തിൽ നൽകിയിട്ടുണ്ടു്. ചരിത്രപരമായി അന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ മൽക്കീസദെക്കിനു് എന്തു സ്ഥാനമാണുണ്ടായിരുന്നതെന്നു് നമുക്കറിവില്ല. അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതൻ എന്ന രീതിയിൽ മൽക്കീസദെക്കിനെ അബ്രഹാം വളരെ ബഹുമാനിച്ചു എന്നു നമുക്കറിയാം. അധ;പതിച്ച ഒരു ലോകത്തിൽ അവിടെയും ഇവിടെയും തങ്ങളുടെ തലമുറക്കു വെളിച്ചങ്ങളായി ശോഭിച്ചിരുന്നവർ ഉണ്ടായിരുന്നു എന്നു് എഴുത്തുകാരൻ സൂചിപ്പിക്കുന്നു. ദൈവം ഒരു കാലത്തും തനിക്കു സാക്ഷികളെ കൂടാതെയിരുന്നില്ല,

ദൈവമേ, തങ്ങളുടെ തലമുറകളിൽ ലോകത്തിനു വെളിച്ചവും അങ്ങയുടെ തെരഞ്ഞെടുക്കപ്പെട്ട പാത്രങ്ങളും ആയിരുന്ന വിശുദ്ധന്മാർക്കുവേണ്ടി ഞങ്ങൾ അങ്ങയെ സ്തോത്രം ചെയ്യുന്നു. അവരുടെ കൂട്ടായ്മ അനുഭവിച്ചും അവരുടെ നല്ല മാതൃകയെ പിന്തുടർന്നും അങ്ങയുടെ സ്വർഗ്ഗീയ രാജ്യത്തിൽ അവരോടൊന്നിച്ചു പങ്കാളികളാകുവാൻ ഞങ്ങൾക്കും കൃപ നൽകേണമേ.

**ഞായർ**

ലൂക്കോസ് 14: 16–19.

പൗരസ്ത്യദേശങ്ങളിൽ വിരുന്നു നടത്തുമ്പോൾ കുറേ ദിവസങ്ങൾ മുൻപുതന്നെ ക്ഷണിക്കുകയും പിന്നീടു വിരുന്നു തയ്യാറാകുമ്പോൾ വിളിച്ചു വരുത്തുകയും പതിവായിരുന്നു. ഇവിടെ വിരുന്നിനു വരാതിരുന്നവർ നേരത്തെ ക്ഷണം സ്വീകരിച്ചവരായിരുന്നു. അവസാന നിമിഷത്തിൽ എല്ലാം തയ്യാറായതിനുശേഷം പിൻമാറിയതു വലിയ മര്യാദകേടായിരുന്നു.

ഈ ഉപമ ഒന്നാമതായി യഹൂദജാതിയെ ഉദ്ദേശിച്ചുള്ളതാണു്. അവരുടെ പിതാവായ അബ്രഹാമിനെ വിളിച്ചതുനിമിത്തം അവരെയെല്ലാം വിരുന്നിനു ക്ഷണിച്ചിരിക്കുകയാണു്. തങ്ങൾ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനം ആണെന്നു് അവർ അഭിമാനിച്ചപ്പോഴൊക്കെയും അവർ ആ ക്ഷണം സ്വീകരിച്ചു. എങ്കിലും എല്ലാം തയ്യാറായിരിക്കുന്നു എന്ന ദൂതുമായി നമ്മുടെ കർത്താവു വന്നപ്പോൾ അവർ മററു കാര്യങ്ങളിൽ വ്യാപൃതരായിരുന്നു. ന്യായപ്രമാണം അക്ഷരംപ്രതി അനുസരിക്കുക, റോമാ ഗവണ്മെൻറിൽനിന്നു മോചനം നേടുവാൻ ശ്രമിക്കുക, ദേവാലയം പണിയുക, ഇങ്ങനെ പല കാര്യങ്ങളിൽ അവർ ബദ്ധശ്രദ്ധരായിരുന്നു. അതുകൊണ്ടു അവരുടെ അവസരം അവർ എന്നന്നേക്കുമായി നഷ്ടപ്പെടുത്തി.

സുവിശേഷത്തിന്റെ വിളിയുമായി സമീപിക്കുമ്പോൾ ഒഴിവുകഴിവു പറയുന്നതു് യഹൂദന്മാർ മാത്രമല്ല.

"കർത്താവേ, നിന്റെ വിശുദ്ധനാമത്തേക്കുറിച്ചു നിരന്തരമായ ഭയവും സ്നേഹവും ഞങ്ങൾക്കുണ്ടായിരിപ്പാൻ കൃപ ചെയ്യണമേ;"

**തിങ്കൾ**

ഉൽപത്തി 15: 1–6.

അബ്രാം നാലു രാജാക്കന്മാരെ കീഴടക്കിയതിനുശേഷം ഭയങ്കരമായ ഭയവും ശക്തിഹീനതാബോധവും തന്നെ ബാധിച്ചു. ഈ അവസരത്തിലാണു് ദൈവത്തിന്റെ ഉറപ്പു് തനിക്കാവശ്യമായിരുന്നതു്. "ഞാൻ നിന്റെ പരിചയാകുന്നു." വളരെ വിസ്തൃതവും അപകടകരവുമായ ഒരു ലോകത്തിലെ ഒരു കൊച്ചു മനുഷ്യനായിരുന്ന അബ്രാം ആ സമയത്തും. തന്റെ സമൃദ്ധിയെ നിസ്സാരമാക്കുന്ന ഒരു സങ്കടം അബ്രാമിന്റെ മനസ്സിന്റെ അടിയിലുണ്ടായിരുന്നു. ആ സമ്പത്തു് അനുഭവിക്കാൻ തനിക്കൊരു പുത്രനില്ലായിരുന്നു.

നമ്മിൽ പലരേയുംകാൾ അദ്ദേഹത്തിനുണ്ടായിരുന്ന മേന്മ, തന്റെ പരാതി ദൈവസന്നിധിയിൽ പറയുംഎന്നുള്ളതായിരുന്നു. ദൈവം ആ വലിയ വാഗ്ദാനം അദ്ദേഹത്തിനു നൽകുന്നു. സന്തതിയില്ലാതെയിരുന്ന ഇത്രയധികം വർഷങ്ങൾക്കു

# ദൈവരാജ്യത്തിന്റെ വ്യാപ്തിയും ലക്ഷ്യവും

എം. തൊമ്മൻ

“ദൈവരാജ്യം എപ്പോൾ വരുന്നു എന്നു് പരീശന്മാർ ചോദിച്ചതിന്നു്: ദൈവരാജ്യം കാണത്തക്കവണ്ണമല്ല വരുന്നതു്; ഇതാ ഇവിടെ എന്നും അതാ അവിടെ എന്നും പറയുകയും ഇല്ല; ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെ ഉണ്ടല്ലോ എന്നു് അവൻ ഉത്തരം പറഞ്ഞു.”

(ലൂക്കോസ് 17: 20, 21)

നമ്മുടെ കർത്താവായ യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷ ആരംഭിച്ചപ്പോൾ ദൈവരാജ്യം ആഗതമായിരിക്കുന്നു എന്നു് പ്രഖ്യാപനം ചെയ്തുകൊണ്ടാണു് രംഗപ്രവേശം ചെയ്തതു്. കർത്താവിന്റെ ഉപദേശസംഹിതയിലുള്ള ഏററവും പ്രധാനമായ ആശയങ്ങളിൽ ഒന്നാണു് ദൈവരാജ്യം. എന്നാൽ ഈ ആശയം ക്രിസ്ത്യാനികൾ ശരിയായി മനസ്സിലാക്കുകയോ ക്രൈസ്തവസഭയുടെ പഠിപ്പിക്കലിൽ അതർഹിക്കുന്ന പ്രാധാന്യം അതിനു നൽകുകയോ ചെയ്തിട്ടില്ല. ദൈവരാജ്യം സംബന്ധിച്ചു് പല തെററിദ്ധാരണകൾക്കും ഇടയായിട്ടുണ്ടു്.

ഒന്നാമത്തെ തെററിദ്ധാരണ പഴയനിയമകാലത്തു് യഹൂദന്മാരുടെ ഇടയിലുണ്ടായിരുന്ന ഒരു ചിന്താഗതിയിൽ നിന്നുത്ഭവിച്ചതാണു്. യഹൂദന്മാർ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായിരുന്നു. അവർ അങ്ങനെ വിശ്വസിക്കുകയും ചെയ്തിരുന്നു. ആ നിലയ്ക്കു് ലോകത്തിന്റെ ആധിപത്യം യഹൂദന്മാർക്കു വന്നുചേരുമെന്നു് അവർ പ്രതീക്ഷിച്ചു. എന്നാൽ ആ പ്രതീക്ഷ നടപ്പായില്ല. യഹൂദന്മാർക്കു് അടിക്കടി നാശനഷ്ടങ്ങളും പരാജയവും അധഃപതനവും സംഭവിച്ചു. ഭൂമുഖത്തു് ഒരു രാഷ്ട്രമെന്നുള്ള നിലപോലും അവർക്കില്ലാതായി. ഈ പരിതഃസ്ഥിതിയും പ്രതീക്ഷകളും തമ്മിൽ പൊരുത്തമില്ലാതായപ്പോൾ യഹൂദചിന്തകന്മാരുടെ ചരിത്രവീക്ഷണം ഒരു പുതിയ രൂപം പ്രാപിച്ചു. നിലവിലുള്ള വ്യവസ്ഥിതി മുഴുവനും തിന്മയാണെന്നും അതു് ഉദ്ധാരണാതീതമാകയാൽ നശിച്ചേതീരൂ എന്നും, മുഴുവനും നന്മയും നീതിയും നിറഞ്ഞ ഒരു നല്ലകാലം വന്നുചേരുമെന്നും ആ കാലത്തു് ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനം സർവ്വാധിപതികളായി തീരുമെന്നും അവർ വിശ്വസിച്ചു. യേശുവിന്റെ വരവിനു മുമ്പുള്ള കാലഘട്ടം യഹൂദജാതിക്കു് ഈ വിധത്തിലുള്ള ഒരു സുവർണ്ണ പ്രതീക്ഷയുടെ കാലഘട്ടമായിരുന്നു. യഹൂദക്രിസ്ത്യാനികൾ ഭൂരിപക്ഷമായിരുന്ന ആദിമസഭ ഈ ചിന്താഗതിയുടെ വെളിച്ചത്തിൽ ദൈവരാജ്യത്തെ വ്യാഖ്യാനിക്കുവാൻ തുടങ്ങി. യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവു് ആസന്നമായി എന്നുള്ള വിശ്വാസം പ്രധാനമായി ഈ ചിന്താഗതിയിൽ നിന്നുത്ഭവിച്ചതാണെന്നു പറയാം. ദൈവരാജ്യം ഭാവിയെമാത്രംസംബന്ധിച്ചതാണെന്നുള്ള വ്യാഖ്യാനം പ്രാബല്യത്തിലായി. ഇതു് യേശുവിന്റെ പഠിപ്പിക്കലിനു് യോജിച്ചതാണോയെന്നുസംശയമാണു്. ഭാവിയിൽ പൂർത്തീകരിക്കപ്പെടാനുള്ള ഒന്നാണു് ദൈവരാജ്യമെന്നു ക്രിസ്തു പഠിപ്പിച്ചു എങ്കിലും, ദൈവരാജ്യം വന്നുകഴിഞ്ഞു എന്നും താൻ ശക്തിയായി പഠിപ്പിച്ചു. “ദൈവരാജ്യം നിങ്ങളുടെ മദ്ധ്യത്തിൽ ഉണ്ടു്.” ആഗതമായ ഒരു രാജ്യത്തിലേക്കു പ്രവേശിക്കുവാനാണു് അവൻ മനുഷ്യരെ ആഹ്വാനം ചെയ്തതു്. “നിന്റെ രാജ്യം വരേണമേ” എന്നു പ്രാർത്ഥിപ്പാൻ കർത്താവു പഠിപ്പിച്ചപ്പോൾ, ആഗതമായ ഒരു രാജ്യത്തിലേക്കു് മനുഷ്യർ സ്വമനസ്സാ പ്രവേശിക്കുകയും ആ രാജ്യത്തിന്റെ പ്രമാണങ്ങളനുസരിച്ചു് ജീവിക്കുകയും ചെയ്യുന്നതിന്റെ ഫലമായി ദൈവരാജ്യമാകുന്ന ദൈവികവ്യവസ്ഥിതി ലോകത്തിൽ പ്രബലപ്പെടണമെന്നാണു് താൻ ഉദ്ദേശിച്ചതു്. ദൈവരാജ്യം ഭാവിയെ എന്നപോലെ വർത്തമാനകാലത്തെയും സംബന്ധിക്കുന്നതാണു്.

രണ്ടാമത്തെ തെററിദ്ധാരണ ദൈവരാജ്യവും സഭയും ഒന്നാണെന്നുള്ള ചിന്താഗതി ആയിരുന്നു. ഇതു് മദ്ധ്യനൂററാണ്ടുകളിലാണു് ഏററവും ശക്തി പ്രാപിച്ചതു്. സഭയുടെ അധികാരം ആദ്ധ്യാത്മികരംഗത്തു് മാത്രമല്ല, ലൗകികരംഗങ്ങളിലേക്കും പ്രവേശിച്ചതോടെ ദൈവരാജ്യമെന്ന ആശയത്തിന്റെ ആദ്ധ്യാത്മിക സ്വഭാവം ക്രമേണ നഷ്ടപ്പെടുകയും അതു കേവലം ലൗകികമായ ഒരു ആശയമായി അധപ്പതിക്കുകയും ചെയ്തു. സഭയെ ലോകത്തിന്റെ ഭരണകർത്താവായിട്ടല്ല, എന്നാൽ അതിന്റെ ആത്മീയ സ്വാധീനത്താൽ ലോകത്തെ രൂപാന്തരപ്പെടുത്തുന്ന ഒരു ശക്തി ആയിട്ടാണു് അതിന്റെ സ്ഥാപകൻ ഉദ്ദേശിച്ചതു്. അതു് ഭൂമിക്കു് ഉപ്പും ലോകത്തിനു വെളിച്ചവും ആയിരിക്കണം. അധികാരത്തിന്റെ പിൻബലമല്ല, സ്നേഹത്തിന്റെയും സേവനത്തിന്റെയും സ്വാധീനശക്തിയാണു് അതിനു നൽകപ്പെട്ടിട്ടുള്ളതു്.

മൂന്നാമത്തെ തെററിദ്ധാരണ ദൈവരാജ്യത്തെ മുഴുവൻ ആത്മീയമാക്കിയുള്ള ഒരു ചിന്താഗതിയാണു്. ഇതു് മുമ്പു പറഞ്ഞ ചിന്താഗതിയിൽ നിന്നുള്ള ഒരു പ്രത്യാഘാതമാണെന്നു വിചാരിക്കാം. ദൈവരാജ്യത്തെ ആത്മീയമായ അർത്ഥത്തിൽ മാത്രം വ്യാഖ്യാനിക്കുന്ന രീതിക്കു് വേദപുസ്തകത്തിന്റെ പിൻബലം കൂടുതലായിട്ടുണ്ടു്. “ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല; മാംസരക്തങ്ങൾക്കു് അതിനെ അവകാശപ്പെടുത്തുവാൻ കഴിയുകയില്ല” എന്നു പൗലോസ് അപ്പോസ്തലൻ പറയുന്നു. “എന്റെരാജ്യം ഐഹികമല്ല” എന്നു കർത്താവും വ്യക്തമാക്കിയിട്ടുണ്ടു്. ലൂക്കോസ് 17:21 “ദൈവരാജ്യം നിങ്ങളുടെ ഉള്ളിൽ ആകുന്നു.” എന്നു തർജ്ജിമ ചെയ്തിട്ടുള്ളതും ഈ ചിന്താഗതിയെ ശക്തിപ്പെടുത്തുന്നു. ഈ വീക്ഷണത്തിൽ, ദൈ

---

ശേഷം തനിക്കു സന്തതിയുണ്ടാകുമെന്നു വിശ്വസിക്കുവാൻ അബ്രാമിനു പ്രയാസമുണ്ടായിരുന്നിരിക്കും. ആ പ്രയാസം ദൈവത്തോടു പറകയും വിശ്വസിക്കുകയും ഒരുപോലെ അബ്രാം ചെയ്തു. തന്നിമിത്തം, വളരെ സന്തോഷകരവും വിശ്വാസപൂർണ്ണവും ആയ ഒരു ബന്ധം ദൈവവുമായി തനിക്കു ലഭിച്ചു.

പോരാട്ടം ഭയങ്കരവും സമരം ദീർഘവും ആയിരിക്കുമ്പോൾ, വിദൂരതയിൽനിന്നു് വിജയഗാനം ചെവികളിൽ എത്തുന്നു. ഹൃദയങ്ങൾ വീണ്ടും ധൈര്യം പ്രാപിക്കുന്നു. കരങ്ങൾ വീണ്ടും സുശക്തങ്ങളായിത്തീരുന്നു.

വരാജ്യം മനുഷ്യന്റെ ഹൃദയത്തെയും മനസ്സാക്ഷിയെയും മാത്രം ബാധിക്കുന്ന ഒന്നാണെന്നും മനുഷ്യജീവിതത്തിന്റെ സാഹചര്യങ്ങളുമായി അതിനു യാതൊരു ബന്ധവുമില്ലെന്നും സമർത്ഥിക്കാൻ ചിലർ ശ്രമിച്ചിട്ടുണ്ട്. എന്നാൽ സൂക്ഷ്മനിരീക്ഷണത്തിൽ ഇതു കേവലം ഭാഗികമായ ഒരു ചിന്താഗതിയാണെന്നും കർത്താവിന്റെ പഠിപ്പിക്കലിനു നീതി ചെയ്യാത്ത ഒന്നാണെന്നും വ്യക്തമാകും.

ദൈവരാജ്യത്തിന് ആന്തരീയവും ആത്മീയവുമായ ഒരു വശമുണ്ട് എന്നുള്ളതിനെപ്പററി തർക്കമില്ല. അത് അടിസ്ഥാനപരമാണെന്നും സമ്മതിച്ചേ തീരൂ. മനുഷ്യഹൃദയങ്ങളിലും ജീവിതത്തിലും ദൈവത്തിന്റെ ആത്മീയ അധികാരവും കർതൃത്വവും അംഗീകരിച്ചു സ്വീകരിക്കപ്പെടുമ്പോൾ മാത്രമാണ് മനുഷ്യൻ ദൈവരാജ്യത്തിൽ പ്രവേശിക്കുകയും മനുഷ്യനെ സംബന്ധിച്ചിടത്തോളം ദൈവരാജ്യം ഒരു യാഥാർത്ഥ്യമായി തീരുകയും ചെയ്യുന്നത് എന്നുള്ളതിനു സംശയമില്ല. എന്നാൽ മനുഷ്യന്റെ ഹൃദയത്തിലും രഹസ്യ ജീവിതത്തിലും ഒതുങ്ങിനിൽക്കുന്ന ഒന്നല്ല ദൈവരാജ്യം. വളരെ കൂടുതൽ വിപുലമായ ഒരു അർത്ഥം ആ ആശയത്തിനുണ്ട്. ദൈവരാജ്യം കേവലം വ്യക്തിപരമായ ഒരു മാനസിക സ്ഥിതിയല്ല; അത് സാമൂഹ്യമായ ഒരു വ്യവസ്ഥിതിയും കൂടെയാണ്. ദൈവത്തിന്റെ നിയന്ത്രണത്തിൽ സംഘടിപ്പിക്കപ്പെടുന്ന ഒരു സമൂഹമാണ് ദൈവരാജ്യം. ആത്മീയം മാത്രമല്ല, ലൗകികം എന്നു വിചാരിക്കപ്പെടുന്ന കാര്യങ്ങളെയും ദൈവരാജ്യം ഉൾക്കൊള്ളുന്നു. മനുഷ്യന്റെ ലൗകികതാല്പര്യങ്ങൾ, ശാരീരികാവശ്യങ്ങൾ, സാമൂഹ്യവും രാഷ്ട്രീയവുമായ പ്രശ്നങ്ങൾ, പരിപാടികൾ എന്നിവയെല്ലാം ദൈവരാജ്യത്തിന്റെ പരിധിക്കുള്ളിലാണ്. മനുഷ്യജീവിതത്തെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളെയും ദൈവത്തിന്റെ പ്രമാണങ്ങൾക്കും നിയന്ത്രണത്തിനും വിധേയമാക്കിത്തീർക്കുക എന്നുള്ളതാണ് മനുഷ്യനെ സംബന്ധിച്ചിടത്തോളം ദൈവരാജ്യത്തിന്റെ ലക്ഷ്യം. സഭയുടെ നേരിട്ടുള്ള പ്രവർത്തനത്തിനും പരിപാടിക്കും വെളിയിൽ സ്ഥിതി ചെയ്യുന്ന ആ വലിയ ലോകത്തെ പിടിച്ചടക്കുവാൻ രണ്ടു വലിയ ശക്തികൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഒന്ന്, സഭ പ്രതിനിധീകരിക്കുന്ന ദൈവരാജ്യത്തിന്റെ അല്ലെങ്കിൽ ക്രിസ്തുവിന്റെ രാജ്യത്തിന്റെ ആത്മീയ ശക്തി, മറേറത് ദൈവത്തെ കൂടാതെയും ദൈവത്തിനെതിരായും സംഘടിപ്പിക്കപ്പെടുന്ന ലോകത്തിന്റെ ശക്തി. ഇതിൽ ഏതു വിജയം വരിക്കുമെന്നുള്ളത് സംശയാസ്പദമായി തോന്നാം. പ്രത്യക്ഷമായ വിജയം ലോകത്തിനാണെന്നു തോന്നാമെങ്കിലും അവസാന വിജയം നമ്മുടെ ശക്തിക്ക്, അല്ലെങ്കിൽ ദൈവരാജ്യത്തിന് ആയിരിക്കുമെന്നുള്ളതിനു സംശയമില്ല.

മനുഷ്യൻ എങ്ങനെയെങ്കിലും മരണാനന്തരം സ്വർഗ്ഗത്തിൽ ചെന്നു ചേരണമെന്നുള്ളതോ, മനുഷ്യാത്മാവ് വ്യക്തിപരമായി രക്ഷ പ്രാപിക്കണമെന്നുള്ളതോ അല്ല ദൈവരാജ്യത്തിന്റെ ലക്ഷ്യം. മനുഷ്യകുലത്തെ മുഴുവൻ ഒരു സമൂഹമായി ഉദ്ധരിച്ച്, മനുഷ്യന്റെ ആത്മാവിനെ എന്നപോലെ അവന്റെ ശരീരത്തെയും അവൻ ജീവിക്കുന്ന വ്യവസ്ഥിതിയേയും പരിവർത്തനോന്മുഖമാക്കി ഒരു പുതിയ വ്യവസ്ഥിതിയിലേക്കു നയിക്കണമെന്നുള്ളതാണ് ദൈവരാജ്യത്തിന്റെ താല്പര്യം. അതുകൊണ്ട് ദൈവരാജ്യത്തിന്റെ വരവിനായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ക്രിസ്ത്യാനിയുടെ താല്പര്യങ്ങൾ കേവലം ആത്മീയം മാത്രമല്ല. ജീവിതത്തിന്റെ എല്ലാ വശങ്ങളെയും ക്രിസ്തീയമാക്കുകയാണ് അവന്റെ പരിപാടിയും ലക്ഷ്യവും. ഈ വിപുലമായ അർത്ഥത്തിൽ ദൈവരാജ്യത്തിനുവേണ്ടി പ്രാർത്ഥിക്കുവാനും പ്രവർത്തിക്കുവാനും നമ്മുടെ ജീവിതത്തിന്റെ എല്ലാ വശങ്ങളെയും ദൈവഹിതത്തിനും നിയന്ത്രണത്തിനും വിധേയമാക്കുവാനും ദൈവം നമ്മെ സഹായിക്കട്ടെ.

ചർച്ച് വീക്കിലി

യാത്രാവിവരണം ii

# സന്യാസാശ്രമങ്ങളുടെ നാട്ടിൽ

ഫാദർ ടി. വി. പീലിപ്പോസ്

ഒളിമ്പിയയ്ക്ക് പൈർഗോസിൽ നിന്നും വളരെ ദൂരമില്ല. ഇവിടെയാണ് സുപ്രസിദ്ധമായ ഒളിമ്പിക്ക് ഗയിംസ് നടന്നിട്ടുള്ളത്. ഇപ്പോഴും 4 കൊല്ലത്തിലൊരിക്കൽ അതിന്റെ സ്മാരകമായി ഇവിടെനിന്നും പന്തം കൊളുത്തിക്കൊണ്ട് ജർമ്മനിയിലേക്ക് ഓട്ടക്കാർ ഓടും. യഹൂദപ്പള്ളി, 5—ാം നൂററാണ്ടിലുള്ള ബൈസൻറയിൻ പള്ളി, ഹെർമീസിന്റെ ട്രഷറി. ഓട്ടത്തിൽ വിജയികൾക്ക് സമ്മാനം കൊടുപ്പാൻ ഹെരോദാ രാജാവ് (അന്നത്തെ) തന്റെ സിംഹാസനത്തിൽ മററു ജഡ്ജിമാരോടുകൂടി വന്ന് ഇരിക്കുന്ന ഇടം, മുതലായവ പിൽക്കാലങ്ങളിൽ ഭൂമികുലുക്കം മൂലം നശിച്ചുകിടക്കുന്നു.

കൽമാത്ര പട്ടണത്തിൽ മെത്രാപ്പോലീത്താ ക്രിസോസ്റ്റോമോസിന്റെ വസതിയിൽ ഒരാഴ്ച ഞാൻ താമസിച്ചു. അദ്ദേഹത്തിന്റെ പ്രത്യേക ഉത്സാഹത്തിലും നേതൃത്വത്തിലും നടത്തപ്പെടുന്ന പല ധർമ്മസ്ഥാപനങ്ങളും ഞാൻ സന്ദർശിച്ചു. 100—ൽ കൂടുതൽ കന്യാസ്ത്രീകൾ ഉള്ള ഒരു മഠത്തിൽ ദിവസേന പ്രാർത്ഥനകൾക്കും ആരാധനകൾക്കും സമയം ചിലവഴിക്കുന്നതിനു പുറമേ അവർ കൈത്തൊഴിൽ ചെയ്യുന്നു. കാപ്പ, കറുത്ത കുപ്പായം മുതലായവ തുന്നുക ഇവിടെ അവർ ചെയ്യുന്നു. മഠത്തിലേക്ക് ഇത് ഒരു വരുമാനം കൂടിയാണ്. അടുത്തുള്ള തിയോളജിക്കൽ സിമ്മനാരിയിൽ 43 വിദ്യാർത്ഥികൾ ഉണ്ട്; 2 കൊല്ലം കൊണ്ട് അവിടത്തെ പഠനം പൂർത്തിയാക്കുന്നു. പട്ടണത്തിൽനിന്നും അല്പം അകലെയായി ഒരു കുന്നിൽ, ഒരിക്കലും സുഖമാകാത്ത രോഗികൾക്കായി ഒരു ആശുപത്രി പള്ളിവകയായി നടത്തുന്നു. അതിൽ 63 രോഗികളും, 15 നേഴ്സുമാരും, ഒരു ഡോക്ടറും ഉണ്ട്. വേറെ രണ്ട് ആശുപത്രികൾ പള്ളിവകയായി നടത്തുന്നതിൽ ഒന്നിൽ 47 രോഗികളും, മറെറാന്നിൽ (ദന്താശുപത്രി) 15 രോഗികളും ഉണ്ട്. മെത്രാപ്പോലീത്താ അവരെ സന്ദർശിക്കുമ്പോഴൊക്കെയും പൈതൃകവാത്സല്യത്തോടെ അവരെ തഴുകുന്നതും സം

സാരിക്കുന്നതും ഏതു കാഴ്ചക്കാരേയും രോമാഞ്ചം കൊള്ളിക്കും. മറെറാരു അനാഥക്കുഞ്ഞുങ്ങളുടെ ശാല ഞാൻ സന്ദർശിച്ചു. അതിൽ 3-ആഴ്ച, 1 മാസം, 2 മാസം എന്നീ പ്രായത്തിലുള്ള 25 ചോരക്കുഞ്ഞുങ്ങളും, 5, 6 വയസ്സു പ്രായമുള്ള 15 കുഞ്ഞുങ്ങളും ഉണ്ട്. ഈ കുഞ്ഞുങ്ങളെ കടൽ തീരങ്ങളിലും റോഡരികിലും മലയിടുക്കുകളിലും നിന്നു കിട്ടുന്നതാണ്. തന്തയും തള്ളയും ഇല്ലാത്ത ഈ കുഞ്ഞുങ്ങളെ വളർത്തുന്നതിന് പ്രത്യേകം നേഴ്സുകളും തള്ളമാരും ഉണ്ട്. ഇതു കൂടാതെ മററു 3 ബാലസ്ഥാപനങ്ങൾ ഞാൻ കണ്ടു. അവിടെ 4 വയസ്സു മുതൽ 6 വയസ്സു വരെ പ്രായമായ കുഞ്ഞുങ്ങളെ, മാതാപിതാക്കൾ പകൽ സമയം ജോലിക്കു പോകുമ്പോൾ ഈ സ്ഥാപനങ്ങളിൽ സൂക്ഷിക്കും. അവക്ക് നല്ല ആഹാരം കൊടുക്കുന്നു. അവരെ നോക്കുവാൻ പ്രത്യേക നേഴ്സുകളും ഉണ്ട്. മാതാപിതാക്കൾ ജോലി കഴിഞ്ഞ് വന്നു് കുഞ്ഞുങ്ങളേയും കൂട്ടി ഭവനങ്ങളിലേക്കു പോകും. ഇങ്ങനെ പല പല ജീവകാരുണ്യ പ്രവൎത്തനങ്ങൾ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ആ പട്ടണത്തിൽ നടത്തുന്നു. കഴിഞ്ഞ ഏപ്രിൽ 16-ാംനു- [illegible] തിരുമേനി ഹൃദയസ്തംഭനം മൂലം [illegible]-ാമത്തെ വയസ്സിൽ ഇഹലോകവാസംവെടിഞ്ഞു.

കലമാത്രാ പട്ടണത്തിലെ ജയിൽ ഞാൻ സന്ദർശിച്ചു. അവിടെ മാസത്തിൽ 4 ഞായറാഴ്ചയും വി. കുർബ്ബാനയും പ്രസംഗവും ഉണ്ട്. കാരാഗൃഹവാസികൾ വി. കുർബ്ബാന അനുഭവിക്കുന്നു. വളരെ വയസ്സുചെന്ന പുരുഷന്മാർക്കും സ്ത്രീകൾക്കും താമസിപ്പാൻ പ്രത്യേകം പ്രത്യേകം കെട്ടിടങ്ങൾ ഉണ്ട്. ഇവയുടെ ചെലവ് പകുതി ഗവണ്മെൻറും പകുതി പള്ളിയും വഹിക്കുന്നു. എന്നാൽ ജയിലിൽ വി. കുർബ്ബാന നടത്തുന്നതിനുള്ള ചുമതല ഗവണ്മെൻറിൻെറ തന്നെയാണ്. ഗ്രീസുരാജ്യത്തിലെ പള്ളികളുടെ വരുമാനങ്ങൾ എല്ലാം ഗവണ്മെൻറ് എടുക്കുന്നു. പള്ളികൾക്കുള്ള ചെലവു കഴിച്ച്, പട്ടക്കാർക്കും മെത്രാപ്പോലീത്തന്മാർക്കും ഗവണ്മെൻറാണ് ശമ്പളം കൊടുക്കുന്നതു്. കർമ്മങ്ങൾ നടത്തി ജനങ്ങളിൽ നിന്നു കിട്ടുന്നതും പട്ടക്കാർ എടുക്കും. ക്രിസ്തീയ രാജ്യമാകയാൽ ഇവയെല്ലാം സൗകര്യവുമുണ്ട്.

പൈലോസ്, കടൽത്തീരത്ത് മലഞ്ചരുവിലുള്ള മനോഹരമായ ഒരു ചെറിയ പട്ടണമാണ്. കടൽ തീരത്തുള്ള മുഹമ്മദീയപള്ളി-തുർക്കിയിൽനിന്നും സ്വതന്ത്രമായ ശേഷം- ഇപ്പോൾ ഗ്രീക്കു ഓർത്തഡോക്സ് ദേവാലയമാണ്.

സ്പാർട്ടി പട്ടണത്തിൽ എത്തണമെങ്കിൽ കുറഞ്ഞപക്ഷം 4 മണിക്കൂർ കാറിൽ അനേക വന്മലകൾ കടന്നു് യാത്ര ചെയ്യണം. അവിടെ ബിഷപ്പിൻെറ അരമനയിൽ 3 ദിവസം താമസിച്ചു.

കല്യമ്നോസ് ദ്വീപിലേക്ക് 15 മണിക്കൂർ കപ്പൽ യാത്ര ചെയ്യണം. അധികം ആളുകളും കടൽത്തീരത്തുള്ള പട്ടണത്തിലാണ് താമസം. പ്രധാനതൊഴിൽ മത്സ്യം പിടിത്തവും, കടലിൽനിന്നുള്ള മുത്തുവാരലും ആണ്. ജീവിതമാർഗ്ഗം തേടി അനേകരും അമേരിക്കയിൽ പോയി താമസിക്കയും അവിടെ നിന്നും നാട്ടിലെ പല ആവശ്യങ്ങൾക്കായി പണം അയച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. മററുള്ള ദ്വീപുകളെ അപേക്ഷിച്ച് ഈ ദ്വീപുവാസികൾ പലരും വിദേശങ്ങളിൽ ചുററിസഞ്ചരിച്ചിട്ടുള്ളവരാണ്. ഓശാന ഞായറാഴ്ച മെത്രാപ്പോലീത്തായുടെ അരമനപള്ളിയിൽ ഞാൻ സംബന്ധിച്ചു. അന്നേദിവസം മെത്രാപ്പോലീത്താ ഒരാൾക്ക് ശെമ്മാശുപട്ടം കൊടുത്തു. ശുശ്രൂഷ കഴിഞ്ഞ് അടുത്തുള്ള വലിയ ഹാളിൽ കൂടിയ ജനത്തോട് ഇൻഡ്യൻ ഓർത്തഡോക്സ് സഭയേക്കുറിച്ചും അതിലെ സുവിശേഷപ്രവർത്തനത്തേക്കുറിച്ചും പ്രസംഗിച്ചു.

പത്മോസ് ദ്വീപിലേക്ക് അന്നു സന്ധ്യക്ക് കപ്പൽ കയറി. കഷ്ടാനുഭവയാഴ്ച മുഴുവനും ഇവിടെയുള്ള വലിയ ആശ്രമത്തിൽ ഞാൻ താമസിച്ചു. ഈ ആശ്രമത്തിൽ 20 പേർ പട്ടക്കാരായും സന്യാസികളായും ഉണ്ട്. പരിശുദ്ധന്മാരിൽ പലരുടേയും അസ്ഥികൾ ഈ ആശ്രമത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. മാത്തോമ്മാശ്ലീഹായുടെ തലയോട്ടി, യാക്കോബുശ്ലീഹായുടെ അസ്ഥി, പീലിപ്പോസ് ശെമ്മാശിൻെറ തലയോട്ടി, യോഹന്നാൻ ശ്ലീഹായുടെ അസ്ഥിയും താൻ ഉപയോഗിച്ച ചെരുപ്പും, വിശേഷാൽ നമ്മുടെ കർത്താവിൻെറ കുരിശിൻെറ ഒരു കഷണവും ഇവിടെ ഭദ്രമായി സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. ദൈവത്തിൻെറ വലിയ കൃപയാൽ ആ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെ അപേക്ഷിച്ചുകൊണ്ട് അവരുടെ അസ്ഥികളെ ചുംബിക്കുന്നതിനും പ്രത്യേകിച്ചും നമ്മുടെ കർത്താവിൻെറ കുരിശിനെ ചുംബിക്കുന്നതിനും എനിക്കു ഭാഗ്യം ലഭിച്ചതിൽ ദൈവത്തെ അളവില്ലാതെ മഹത്വപ്പെടുത്തുന്നു. മാത്തോമ്മാ ശ്ലീഹായുടെ അസ്ഥികൾ ഇൻഡ്യയിൽനിന്ന് എഡേസ്സായിലേക്ക് കൊണ്ടുപോകപ്പെട്ടതു് പിന്നീട് കോൺസ്റ്റാൻറിനോപ്പിളിലേക്ക് നീക്കപ്പെട്ടു. 900 വർഷം മുൻപ് അവിടെ നിന്നും ക്രിസ്തുദുലോസ് എന്ന ആശ്രമസ്ഥാപകൻ പത്മോസിലേക്ക് ശ്ലീഹായുടെ തലയോട്ടിയും മററു പല പരിശുദ്ധന്മാരുടെ അസ്ഥികളും കൊണ്ടുവന്നു. ഇദ്ദേഹമാണ് ഈ ആശ്രമത്തിൻെറ സ്ഥാപകൻ. ഇവിടം ഒരു ടൂറിസ്റ്റു കേന്ദ്രമാണ്. പത്മോസ് ചെറിയ ഒരു ദ്വീപാണെങ്കിലും 360—ൽപരം പള്ളികൾ ഇവിടെയുണ്ട്. സന്യാസാശ്രമത്തിൻെറ താഴെ മലഞ്ചരിവിലാണ് യോഹന്നാൻ ശ്ലീഹായുടെ വെളിപാടുസ്ഥലം. ഇതു് ഒരു ഗുഹയാണ്. അതോടുചേർത്തുതന്നെ ഒരു ചെറിയ ദേവാലയം പിന്നീടു പണിയപ്പെട്ടിട്ടുണ്ട്. ശ്ലീഹാ കിടന്നുറങ്ങിയ സ്ഥലത്തിനു മുകളിലായുള്ള വലിയ പാറയുടെ മദ്ധ്യഭാഗത്തുനിന്ന് 3 ഭാഗത്തേക്കായി 3 പിളർപ്പുകൾ ഉണ്ട്. ആ മദ്ധ്യഭാഗത്ത് (3 പിളർപ്പുകൾ ഉത്ഭവിച്ച സ്ഥലം) നിന്നുമാണ് ദൈവശബ്ദം ശ്ലീഹായ്ക്കുണ്ടായതു്. ശ്ലീഹാ അപ്പഴപ്പോൾ കൂടെയുണ്ടായിരുന്ന തൻെറ ശിഷ്യരോടു പറയുകയും, ശിഷ്യൻ അവിടെ നിന്നുകൊണ്ട് ചുരുളിൽ എഴുതിക്കൊണ്ടിരിക്കയുമായിരുന്നു. ഈ സ്ഥാനങ്ങളെല്ലാം അപ്രകാരം തന്നെ ഇപ്പോഴും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. വെളിപാടു സ്ഥലത്തിന് അല്പം മുകളിലായി ഏകദേശം 130 വിദ്യാർത്ഥികൾ ഉള്ള ഒരു തിയോളജിക്കൽ സിമ്മനാരിയും ഉണ്ട്. അവിടെ 7 വർഷത്തെ പഠനമാണുള്ളതു്. മലയുടെ മറുഭാഗത്തായി കന്യാസ്ത്രീമഠങ്ങളുണ്ട്.

Reg· No· 2568 Licence No· 486

ചർച്ച് വീക്കിലി

# THE BEGINNING OF FAITH

James Reid

*Now faith is the assurance of things hoped for, the conviction of things not seen· Heb. 11: 1.*

The definition of faith which is given here is incomplete, but it is a starting point. The writer describes it as an inner assurance of what we hope for in religion and inner conviction of the spiritual world. But it is not enough to possess this assurance and conviction; we must step out on it· As someone has said, "Faith steps on the seeming void and finds the rock beneath." In what follows the writer gives a list of the heroes of faith.

The Bible tells us that we live by faith· This is true even in the material sense. A man starts a business because he has faith that in it he will make a living· We go to a doctor when we are ill because we have faith in his skill and his power to heal us. In spite of repeated failures to climb Mount Everest explorers continued to believe it was still possible to do so, and went on to do it·

x x x

But the man who wrote the 11th of Hebrews was not talking about material things· He was talking of faith in God, the faith by which we get into touch with the spiritual world and have the power to live in it·

The truth is that we belong to two worlds. One is the world of the seen and temporal This presses upon us at nearly every point. Food appeals to our appetite· Colours and sights and sounds appeal to our senses in various ways. The opportunity to make money, to enjoy pleasures, to travel and experience what is new and exciting makes an appeal to mind and body.

But there is another world, the world of the unseen and eternal, which appeals to our love of beauty our interest in goodness, truth and love. This is what we call the spiritual world It offers us fellowship with God and we enter it through faith and the acceptance of His love and grace.

There are many to whom this world of the spirit makes no appeal except at moments when they feel a sense of incompleteness or when sorrow or loneliness awakens longings this material world cannot satisfy. William Watson's wellknown poem expresses his unsatisfied longing when he thought of the skylark. It seemed to have two worlds to live in, the earth and the sky, while he had only one. He was wrong, of course. He also had two worlds, as we all have, but he had not found a living contact with the spiritual world.

There are multitudes who have become utterly blind and insensitive to any other than that of the material. Yet this unseen world of the spirit is all the while reaching us and pressing upon us at various points.

Francis Thompson wrote after years of experience as a waif on the London streets:

**Not where the wheeling systems darken**
**And our benumbed conceiving soars!—**
**The drift of pinions, would we hearken,**
**Beats at our own clay-shuttered doors.**

By faith we find touch with this eternal world. By faith we find our dreams become realities and our deep longings for the fellowship of God are satisfied·

x x x

What is this faith? To some people it is little more than a vague belief in the existence of God. This may only be a relic of what they learned in childhood; it has little or no influence on their lives except perhaps to awaken fear that keeps them from what we may call the graver sins. But faith may begin there· One day through some harrowing experience or sense of failure the longing for God awakens and we find ourselves saying like Job, "O that I knew where I might find Him". The answer is, by a definite and conscious act of faith

This means resting our hearts on God in trust and commitment· "Religion is betting your life that there is a God", wrote Donald Hankey. It was through a simple word like this that many over forty years ago found the gates of God's Kingdom swing open and the spiritual world became a living reality which no experience could wither nor death destroy.

This commitment involves living in the spiritual world here and now· It may mean taking risks, making ventures of obedience to what God asks Columbus got his first urge to sail the Atlantic through a flower he picked up on the coast of Europe and which he realised must belong to a world that lay beyond. He may have dreamed of this hidden world but here was something that kindled his surmise into a conviction· To find this world he had to sale across the ocean, to make a big adventure, to hold on to his faith through storm and hardships till at last he arrived.

x x x

It is this kind of venture and obstinate trust that Christian faith demands· This trust and obedien[ce] are the essence of faith

If we ask how this call to faith awakens and grows the answer is surely by making contact with Jesus Christ· This may happen through exposing our heart and mind to Him as we meet Him in the Gospels or it may happen through the influence of those who reflect Him in their lives·

Through this faith He is able to step into our life and lay hold of our hearts with a love that will not let us go. Through this love as we respond to it He has power to work in us. Step by step His Spirit becomes mirrored in or lives so that He is able to work through us.

It is told of Moffat that he felt it laid on him to visit the chief of a tribe who has sworn that he would slay him. Moffat's friends tried to dissuade him from taking the risk. But he went in faith with the result that the chief's cruel heart was changed The light of Christ banished the darkness.

Through faith the promises of God became realities and what begins as a surmise becomes a co[n]viction that nothing can dislodg[e]

—The British We[ekly]

Printed and Published by N. M. Abraham B· A. at the Malayala Manorama Press, Kottayam.